## (൩൨) ഹിക്കാശ്വാസനിദാനം

൫൨. മുഹ്യതോന്യതരശ്ചോർദ്ധ്വം ശ്വാസസ്തസ്യൈവ ഹന്ത്യസൂൻ

ഊർദ്ധ്വശ്വാസമുള്ളവൻ ദീർഘമായ ശ്വാസത്തെ മേല്പോട്ടു വലിക്കും. പിന്നെ ആ ശ്വാസത്തെ കീഴ്പോട്ടു വിടുവാൻ അവന്നു കഴിയാതെ വരും. മുഖത്തിങ്കലും എല്ലാ സ്രോതസ്സുകളിലും കഫം നിറയും. വായുവിനാൽ പീഡിതനായിരിക്കും. കണ്മിഴികൾ മേല്പോട്ടാകയും കണ്ണുകളുരുളുകയും ചെയ്തു പുറം ഉഴിച്ചു നോക്കും. മോഹിക്കും. വേദനകളോടുകൂടിയവനാകും. വായ് വരളും അരതിയുമുണ്ടാകും. ദീർഘമായ ശ്വാസത്തെ മേല്പോട്ടു വലിക്കുമെന്നും പിന്നെ ആ ശ്വാസത്തെ കീഴ്പോട്ടു വിടുവാൻ അവന്നു കഴിയുകയില്ലെന്നും പറഞ്ഞതിന്റെ കാരണം എന്തെന്നാൽ ഊർദ്ധ്വശ്വാസത്തിന്നു കോപം മുഴുക്കുമ്പോൾ അധോഭാഗത്തിങ്കലെ ശ്വാസത്തിന്നു തടവുണ്ടാകും. അപ്പോൾ സ്വാഭാവികമായിട്ടു ഊർദ്ധ്വശ്വാസം ഊർദ്ധ്വഭാഗത്തിങ്കലും അധശ്ശ്വാസം അധോഭാഗത്തിങ്കലും നില്ക്കുന്നതാകുന്നു. ഇപ്രകാരം ഊർദ്ധ്വശ്വാസമുള്ളവൻ മോഹിക്കയും അങ്ങിനെ ചെയ്യുന്നതിന്റെ ശേഷം മരിക്കും.

### ഛിന്നശ്വാസലക്ഷണം.

യസ്തു ശ്വസിതി വിച്ഛിന്നം സർവ്വപ്രാണേന പീഡിതഃ

൫൩. ന വാ ശ്വസിതി ദുഃഖാർത്തോ മർമ്മച്ഛേദരുഗർദ്ദിതഃ

ആനാഹസ്വേദമൂർച്ഛാർത്തോ ദഹ്യമാനേന ബസ്തിനാ

൫൪. വിപ്ലുതാക്ഷഃ പരിക്ഷീണഃ ശ്വസൻ രക്തൈകലോചനഃ

വിചേതാഃ പരിശുഷ്കാസ്യോ വിവർണ്ണഃ പ്രലപന്നരഃ

ഛിന്നശ്വാസമുള്ളവൻ ഇടയിൽ മുറിഞ്ഞുള്ള ശ്വാസങ്ങളെ ശക്തിക്കൊത്തവണ്ണം വിടും. അല്ലെങ്കിൽ ദുഃഖത്തോടുകൂടി വിടും. മർമ്മം മുറിഞ്ഞാൽ ഉള്ള വേദനപോലെയുള്ള വേദനയോടുകൂടിയവനായിരിക്കും. വയറു വീർക്കും വിയർപ്പുണ്ടാകും മൂത്രാശയത്തിന്നു ചൂടുണ്ടാകും. കണ്ണു ഉരുളുകയും കണ്ണുനീർകൊണ്ടു നിറയുകയോ ചെയ്യും. പിന്നെയും പിന്നെയും ശ്വാസം വിടുന്നതിങ്കൽ ക്ഷീണനായ്ക്കൊണ്ടു തളർച്ചയുണ്ടാകും. ഒരു കണ്ണു ചുവന്നിരിക്കും; ചൈതന്യം നശിക്കയും മുഖം വരളുകയും കാന്തി ഇല്ലാതാകയും അസംബന്ധങ്ങളായ വാക്കുകൾ പറകയും ചെയ്യും. ഈ രോഗി ഉടനെ മരിക്കും.

### തമകശ്വാസലക്ഷണം.

പ്രതിലോമം യദാ വായുഃ സ്രോതാംസി പ്രതിപദ്യതേ

൫൫. ഗ്രീവാം ശിരശ്ച സംഗൃഹ്യ ശ്ലേഷ്മാണം സമുദീര്യ ച

കരോതി പീനസം തേന രുദ്ധോ ഘുർഘുരകം തഥാ

൫൬. അതീവ തീവ്രവേഗം ച ശ്വാസം പ്രാണപ്രപീഡകം

പ്രതാമ്യത്യതിവേഗാച്ച കാസതേ സന്നിരുദ്ധ്യതേ.

൫൭. പ്രമോഹം കാസമാനശ്ച സ ഗച്ഛതി മുഹുർമ്മുഹുഃ

ശ്ലേഷ്മണ്യമുച്യമാനേ തു ഭൃശം ഭവതി ദുഃഖിതഃ.

൫൮. തസ്യൈവ ച വിമോക്ഷാന്തേ മുഹൂർത്തം ലഭതേ സുഖം

അഥാസ്യോദ്ധ്വംസതേ കണ്ഠഃ കൃച്ഛ്രാച്ഛക്നോതി ഭാഷിതും

൫൯. ന ചാപി നിദ്രാം ലഭതേ ശയാനഃ ശ്വാസപീഡിതഃ

പാർശ്വേ തസ്യാവഗൃഹ്ണാതി ശയാനസ്യ സമീരണഃ

൬൦. ആസീനോ ലഭതേ സൌഖ്യമുഷ്ണം ചൈവാഭിനന്ദതി

ഉച്ഛ്രിതാക്ഷോ ലലാടേന സ്വിദ്യതാ ഭൃശമാർത്തിമാൻ

൬൧. വിശുഷ്കാസ്യോ മുഹുശ്ശ്വാസോ മുഹുശ്ചൈവാവധമ്യതേ

മേഘാംബുശീതപ്രാഗ്വാതൈഃ ശ്ലേഷ്മളൈശ്ചാഭിവർദ്ധതേ.

൬൨. സ യാപ്യസ്തമകശ്ശ്വാസഃ സാദ്ധ്യോ വാ സ്യാന്നവോത്ഥിതഃ

ജ്വരമൂർച്ഛാപരീതസ്യ വിദ്യാത് പ്രതമകന്തു തം

൧൫. പ്രച്ഛർദ്ദയേദ്ദുഷ്ടമിഹാതിവേഗാ
തയാർദ്ദിതശ്ചാശു വിനാശമേതി.

എപ്പോൾ വായു ദോഷകോപത്തോടുകൂടിയിരിക്കുന്നവന്റെ മലം, വിയർപ്പ്, മൂത്രം, ജലം ഇവയെ വഹിച്ചിരിക്കുന്ന സ്രോതസ്സുകളെ തടുത്തു അധികമായി വർദ്ധിച്ചിരിക്കുന്നതായ പിത്തത്തെയോ കഫത്തെയോ ഇളക്കി മേല്പോട്ടു പുറപ്പെടുന്നുവോ അപ്പോൾ അവന്റെ കോഷ്ഠത്തിൽനിന്നു മലമൂത്രങ്ങളുടെ ഗന്ധവർണ്ണങ്ങളോടുകൂടിയ ഛർദ്ദിയുണ്ടാകും. തണ്ണീർദാഹം, ശ്വാസം, ഇക്കിൾ ഇവയുമുണ്ടാകും. വളരെ വേഗത്തോടുകൂടി പിന്നെയും പിന്നെയും ഛർദ്ദിക്കയും ചെയ്യും. ഛർദ്ദിക്കപ്പെട്ടതു ദുഷിച്ചതായിരിക്കും. ഈ ഛർദ്ദിയാൽ പീഡിതനായിരിക്കുന്നവൻ ഉടനെ മരണത്തെ പ്രാപിക്കും.

ആഗന്തുകഛർദ്ദിലക്ഷണം.

ബീഭത്സജാ ദൌഹൃദജാമജാ ച
അസാത്മ്യജാ ച ക്രിമിജാ ച യാ ഹി
൧൬. സാ പഞ്ചമീ താം ച വിഭാവയേച്ച
ദോഷോച്ഛ്രയേണൈവ യഥോക്തമാദൌ.

അറപ്പു തോന്നുന്നതായ പദാർത്ഥങ്ങളെ ദർശിക്കയോ ഭക്ഷിക്കയോ ചെയ്ക ഹേതുവായിട്ടും ഗർഭം ഹേതുവായിട്ടും അജീർണ്ണം ഹേതുവായിട്ടും അപഥ്യസേവനം ഹേതുവായിട്ടും ക്രിമി ഹേതുവായിട്ടും ഉണ്ടാകുന്നതായ ഛർദ്ദി അഞ്ചാമത്തേതാകുന്നു. എന്നാൽ അതിന്റെ ദോഷവർദ്ധനയെ മുമ്പു ആദ്യശ്ലോകങ്ങളിൽ പറഞ്ഞ ലക്ഷണങ്ങൾകൊണ്ടു അറിഞ്ഞുകൊള്ളണം.

ക്രിമിഛർദ്ദിലക്ഷണം

൧൭. ശൂലഹൃല്ലാസബഹുലാ ക്രിമിജാ ച വിശേഷതഃ
ക്രിമിഹൃദ്രോഗതുല്യേന ലക്ഷണേന ച ലക്ഷിതാ.

ക്രിമിഹേതുവായിട്ടുണ്ടാകുന്ന ഛർദ്ദിക്കു വയറ്റിൽ അധികമായ വേദനയും മനംപിരട്ടലും ഉണ്ടാകും. ക്രിമികൾ ഹേതുവായിട്ടുണ്ടാകുന്ന ഹൃദ്രോഗത്തിന്റെ ലക്ഷണങ്ങളുമുണ്ടാം.

സാദ്ധ്യാസാദ്ധ്യലക്ഷണം.

൧൮. ക്ഷീണസ്യ യാ ഛർദ്ദിരതിപ്രസക്താ
സോപദ്രവാ ശോണിതപൂയയുക്താ
സചന്ദ്രികാം താം പ്രവദേദസാദ്ധ്യാം
സാദ്ധ്യാം ചികിത്സേന്നിരുപദ്രവാം ച.

ക്ഷീണനായിരിക്കുന്നവനു കാസശ്വാസാദ്യുപദ്രവങ്ങളോടുകൂടി എല്ലായ്പോഴുമുള്ള ഛർദ്ദി അസാദ്ധ്യമാകുന്നു. എന്നാൽ ഛർദ്ദിക്കപ്പെട്ടതിൽ രക്തവും പഴുപ്പും മയിൽപീലിയുടെ കണ്ണു പോലെ ഇരിക്കുന്ന കണ്ണുകളും ഉണ്ടായിരിക്കണം. കാസശ്വാസാദ്യുപദ്രവങ്ങളോടുകൂടാത്തതായ ഛർദ്ദി സാദ്ധ്യമാകയാൽ അതിനു ചികിത്സിക്കേണ്ടതാകുന്നു. താഴെപ്പറയുന്ന ശ്ലോകംകൊണ്ടു ഛർദ്ദിയുടെ ഉപദ്രവങ്ങളെ അറിഞ്ഞുകൊള്ളണം. കാസശ്വാസജ്വരഹിക്കാതൃഷ്ണാവൈചിത്ത്യമേവ ച ഹൃദ്രോഗസ്തമകശ്ചൈവ ജ്ഞേയാശ്ഛർദ്ദേരുപദ്രവാഃ. ചുമ, ശ്വാസം, പനി, ഇക്കിൾ, തണ്ണീർദാഹം, തലതിരിച്ചിൽ, ഹൃദ്രോഗം, കണ്ണിരുട്ടിയടപ്പ് ഇവകൾ ഛർദ്ദിയുടെ ഉപദ്രവങ്ങളാകുന്നു.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനെ
മാധവനിദാനവ്യാഖ്യാനെ ഛർദ്ദിനിദാനം

സമാപ്തം.

—

യാവനൊരുത്തന്റെ വാക്കും പരാക്രമവും ശക്തിയും കർമ്മവും ശാസ്ത്രജ്ഞാനവും ശാസ്ത്രാർത്ഥനിശ്ചയവും സ്മൃതി മുതലായവയുടെ ഗ്രഹണവും മനുഷ്യധർമ്മമല്ലാതെ കാണപ്പെടുന്നുവോ അവനു ഗ്രഹജമായ ഉന്മാദമുണ്ടെന്നു പറയണം. ഉന്മാദം തുടങ്ങുന്നതു ഇന്നകാലത്താണെന്നു നിശ്ചയമില്ലാതെയുമിരിക്കും.

ദേവഗ്രഹപീഡിതലക്ഷണം.

൫൮. സന്തുഷ്ടഃ ശുചിരതിദിവ്യമാല്യഗന്ധോ
നിസ്തന്ദ്രീരവിതഥസംസ്കൃതപ്രഭാഷീ
തേജസ്വീ സ്ഥിരനയനോ വരപ്രദാതാ
ബ്രഹ്മണ്യോ ഭവതി നരസ്സ ദേവജുഷ്ടഃ

ദേവഗ്രഹങ്ങൾ ബാധിക്കുമ്പോൾ സന്തോഷവും ശുദ്ധിയും ഏറ്റവും ദിവ്യമായിരിക്കുന്ന മാല്യത്തിന്റെ ഗന്ധംപോലെ ഇരിക്കുന്ന ഗന്ധവും ഉറക്കമില്ലായ്കയും സത്യം പറകയും സംസ്കൃതം സംസാരിക്കയും തേജസ്സും കണ്ണുകൾ മിഴിച്ചും വരത്തെ കൊടുക്കയും ബ്രാഹ്മണനിൽ ഭക്തിയും ഉണ്ടാകും.

അസുരഗ്രഹപീഡിതലക്ഷണം.

൫൯. സംസ്വേദീ ദ്വിജഗുരുദേവദോഷവക്താ
ജിഹ്മാക്ഷോ വിഗതഭയോ വിമാർഗ്ഗദൃഷ്ടിഃ
സന്തുഷ്ടോ ന ഭവതി ചാന്നപാനജാതൈഃ
ദുഷ്ടാത്മാ ഭവതി സ ദേവശത്രുജുഷ്ടഃ.

അസുരഗ്രഹത്താൽ പീഡിക്കപ്പെട്ടവന്റെ ലക്ഷണം വിയർപ്പോടു കൂടിയിരിക്ക, ബ്രാഹ്മണരുടെയും ഗുരുക്കന്മാരുടെയും ദേവന്മാരുടെയും ദോഷങ്ങളെ പറക, കണ്ണുകൾ വളഞ്ഞിരിക്ക, ഭയമില്ലായ്ക, കണ്ണുകൾ മാർഗ്ഗത്തിൽ നിന്നു തെറ്റുക, അന്നപാനങ്ങൾ എത്ര ഉപയോഗിച്ചാലും തൃപ്തിയില്ലാതിരിക്ക, ദുഷ്ടബുദ്ധിയായിരിക്ക ഇവയാകുന്നു.

ഗന്ധർവ്വഗ്രഹപീഡിതലക്ഷണം.

൬൦. ഹൃഷ്ടാത്മാ പുലിനവനാന്തരോപസേവീ
സ്വാചാരഃ പ്രിയപരിഗീതഗന്ധമാല്യഃ
നൃത്യൻ വൈ പ്രഹസതി ചാരു ചാല്പശബ്ദം
ഗന്ധർവ്വഗ്രഹപരിപീഡിതോ മനുഷ്യഃ

ഗന്ധർവ്വഗ്രഹത്താൽ പീഡിക്കപ്പെട്ടവന്റെ ലക്ഷണം മനസ്സന്തോഷത്തോടുകൂടിയിരിക്ക, മണൽത്തിട്ടകളിലും വനമധ്യത്തിലും നടന്നിരിക്ക, സദാചാരത്തോടുകൂടിയിരിക്ക, പാട്ടിലും ഗന്ധമാല്യങ്ങളിലും പ്രിയമുണ്ടാക, നൃത്തം ചെയ്ക ചിരിക്ക മനോഹരമായും അല്പമായും സംസാരിക്ക ഇവയാകുന്നു.

യക്ഷഗ്രഹപീഡിതലക്ഷണം.

൬൧. താമ്രാക്ഷഃ പ്രിയതനുരക്തവസ്ത്രധാരീ
ഗംഭീരോ ദ്രുതഗതിരല്പവാക് സഹിഷ്ണുഃ
തേജസ്വീ വദതി ച കിം ദദാമി കസ്മൈ
യോ യക്ഷഗ്രഹപരിപീഡിതോ മനുഷ്യഃ

യക്ഷഗ്രഹം ഗ്രഹിച്ചാൽ കണ്ണുകൾ ചെമന്നവയായിരിക്കും. ശോഭനമായും സൂക്ഷ്മമായും ഇരിക്കുന്ന ചുവന്ന വസ്ത്രത്തെ ധരിക്കുന്നവനായിരിക്കും. ഗാംഭീര്യത്തോടുകൂടിയുമിരിക്കും. വേഗത്തിൽ നടക്കും, അല്പമായി സംസാരിക്കും. ക്ഷമയും തേജസ്സുമുണ്ടാകും. ഞാൻ ആർക്കായിക്കൊണ്ടു എന്തിനെ കൊടുക്കേണ്ടു എന്നു പറഞ്ഞുകൊണ്ടിരിക്കും.

## (൨൨) വാതവ്യാധിനിദാനം

ക്കുന്നു. മാധവാചാര്യർ ഇവിടെ സുശ്രുതാഭിപ്രായത്തെ സ്വീകരിച്ചിരിക്കുന്നതായി വിചാരിക്കണം.

### അർദ്ദിതത്തിന്റെ സാദ്ധ്യാസാദ്ധ്യലക്ഷണം.

൪൮. ക്ഷീണസ്യാനിമിഷാക്ഷസ്യ പ്രസക്താവ്യക്തഭാഷിണഃ
നസിദ്ധ്യത്യർദ്ദിതംഗാഢം ത്രിവർഷംവേപനസ്യ ച

ക്ഷയമുള്ളവന്നും കണ്ണു ഇറപ്പാൻ കഴിയാതിരിക്കുന്നവന്നും സംസാരിച്ചാൽ വാക്കുകൾക്കും അക്ഷരങ്ങൾക്കും വ്യക്തത ഇല്ലാത്തവന്നും വിറയലുള്ളവന്നും ഉണ്ടാകുന്ന അർദ്ദിതവും മൂന്നുവർഷം കഴിഞ്ഞതായ അർദ്ദിതവും അസാദ്ധ്യമാകുന്നു. ത്രിവർഷമെന്ന പദത്തിന്നു മുഖം, മൂക്കു, കണ്ണു ഇവയിൽനിന്നു കഫസ്രാവമുണ്ടാകണമെന്നു ചിലർ അർത്ഥം കൊടുത്തിരിക്കുന്നു.

### ആക്ഷേപകംതുടങ്ങി അർദ്ദിതാന്തം വരെയുള്ള വാതങ്ങളുടെവേഗം.

ഗതേവേഗേഭവേത്സ്വാസ്ഥ്യം സർവ്വേഷ്വാക്ഷേപകാദിഷു

എല്ലാ ആക്ഷേപകങ്ങളിലും അർദ്ദിതത്തിലും വേഗത്തിന്നു ശാന്തിവരുമ്പോൾ സ്വാസ്ഥ്യമുണ്ടാകും

### ഹനുഗ്രഹലക്ഷണം.

൪൯. ജിഹ്വാനിർല്ലേഖനാച്ഛുഷ്കഭക്ഷണാദഭിഘാതതഃ
കുപിതോഹനുമൂലസ്ഥഃ സ്രംസയിത്വാനിലോഹനൂ

൫൦. കരോതിവിവൃതാസ്യത്വമഥവാസംവൃതാസ്യതാം
ഹനുഗ്രഹസ്സതേനസ്യാൽ കൃച്ഛ്രാച്ചർവ്വണഭാഷണം.

നാക്കു അധികമായി പുറത്തേക്കുവലിക്ക മൂലമായിട്ടും, കഠിനമായ പദാർത്ഥങ്ങളെ തിന്നുക മൂലമായിട്ടും, ക്ഷതമുണ്ടാക മൂലമായിട്ടും, താടിയെല്ലിന്റെ മൂലത്തിലിരിക്കുന്ന വായു കോപിച്ചു താടി എല്ലുകളെ സ്ഥാനങ്ങളിൽനിന്നു തെറ്റിച്ചു പിളർന്ന വായ് പൂട്ടാൻ കഴിയാതെയും പൂട്ടിയവായ് പിളർക്കാൻ കഴിയാതെയുമാക്കുന്നു. അതിന്നു ഹനുഗ്രഹമെന്നുപേർ. അതുകൊണ്ടു ചവയ്ക്കുന്നതും വർത്തമാനം പറയുന്നതും പ്രയാസമുണ്ടാകും.

### മന്യാസ്തംഭലക്ഷണം.

൫൧. ദിവാസ്വപ്നാസനസ്ഥാനവിവൃതോർദ്ധ്വനിരീക്ഷണൈഃ
മന്യാസ്തംഭംപ്രകുരുതേ സഏവശ്ലേഷ്മണാവൃതഃ

പകൽ ഉറങ്ങുകയോ സമമല്ലാതെയുള്ള സ്ഥലത്തു കിടക്കുകയോ കണ്ണുതുറന്നു മേല്പോട്ടു നോക്കുകയോ നിമിത്തമായിട്ടു വായു കോപിച്ചു കഫത്തോടുകൂടി മന്യാസ്തംഭത്തെയുണ്ടാക്കുന്നു. മന്യ എന്നതു പിൻകഴുത്തിലെ ഞരമ്പാകുന്നു.

### ജിഹ്വാസ്തംഭലക്ഷണം.

൫൨ വാഗ്വാഹിനീസിരാസംസ്ഥോ ജിഹ്വാംസ്തംഭയതേനിലഃ
ജിഹ്വാസ്തംഭഃസതേനാന്നപാനവാക്യേഷ്വനീശതാ.

വാഗ്വാഹിനി എന്ന പേരോടുകൂടിയ സിരയെ ആശ്രയിച്ച വായു കോപിച്ചു നാക്കിന്നു സ്തംഭിപ്പിക്കുന്നതിന്നു ജിഹ്വാസ്തംഭമെന്നു പേർ. അതുകൊണ്ടു ഭക്ഷിപ്പാനും ജലത്തെ പാനംചെയ്വാനും, സംസാരിപ്പാനും വയ്യാതെ വരും.

### സിരാഗ്രഹലക്ഷണം.

൫൩- രക്തമാശ്രിത്യപവനഃ കുര്യാന്മൂർദ്ധധരാസ്സിരാഃ
രൂക്ഷാഃസവേദനാഃകൃഷ്ണാഃ സോസാദ്ധ്യസ്സ്യാൽസിരാഗ്രഹഃ

വായു രക്തത്തെ ആശ്രയിച്ചിട്ടു ശിരസ്സിനെ ധരിച്ചിരിക്കുന്ന സിരകൾക്കു ഉണക്കയെയും വേദനയെയും കറുപ്പിനെയുമുണ്ടാക്കും. ഇതാകുന്നു സിരാഗ്രഹം. സിരാഗ്രഹം അസാദ്ധ്യമാകുന്നു.

### ഗൃധ്രസീലക്ഷണം.

൫൪. സ്ഫിക്പൂർവ്വാ കടിപൃഷ്ഠോരുജാനുജംഘാപദം ക്രമാൽ
ഗൃധ്രസീസ്തംഭരുക്തോദൈർ ഗൃഹ്ണാതി സ്പന്ദതേ മുഹുഃ
൫൫. വാതാദ്വാതകഫാത്തന്ദ്രാ ഗൌരവാരോചകാന്വിതാ

വായു, ഇടുപ്പു മുതല്ക്കു പിൻഭാഗം തുടങ്ങീട്ടു കടിപ്രദേശം, പൃഷ്ഠം, തുട, മുട്ട്, കണങ്കാൽ, കാൽചുവട് ഇവയെ ക്രമേണ സ്തംഭനം, വേദന, കുത്തിനോവു മുതലായതുകളോടുകൂടി പിടിച്ചുവലിക്കയും പിന്നെയും പിന്നെയും വിറപ്പിക്കയും ചെയ്യും. ഇതിന്നു ഗൃധ്രസി എന്നു പേർ. ഗൃധ്രസി വാതം ഹേതുവായിട്ടും വാതകഫം ഹേതുവായിട്ടും ഉണ്ടാകുന്നതാകയാൽ രണ്ടുവിധമാകുന്നു. അതിൽ മടിയും ഗൌരവവും അരുചിയും കാണും.

### വിശ്വാചീലക്ഷണം.

തലം പ്രത്യംഗുലീനാം യാഃ കണ്ഡരാ ബാഹുപൃഷ്ഠതഃ
൫൬. ബാഹ്വോഃ കർമ്മക്ഷയകരീ വിശ്വാചീ ചേതി സാ സ്മൃതാ

വായു കൈകളുടെ പുറത്തുനിന്നും പുറപ്പെട്ടു ഉള്ളങ്കൈകളുടെ നേരെയുള്ള വിരലുകളുടെ പെരുഞരമ്പുകളിൽ ചെന്നു കോപിച്ചിട്ടു കൈകളുടെ പ്രവൃത്തിയെ കെടുക്കും; ഇതിന്നു വിശ്വാചിയെന്നു പേർ.

### ക്രോഷ്ടുകശീർഷലക്ഷണം.

വാതശോണിതജഃ ശോഫോ ജാനുമദ്ധ്യേ മഹാരുജഃ
൫൭. ജ്ഞേയഃ ക്രോഷ്ടുകശീർഷസ്തു സ്ഥൂലഃ ക്രോഷ്ടുകശീർഷവൽ

വാതവും രക്തവും കൂടി കോപിച്ചു കാലിന്റെ മുട്ടിന്മേൽ വലിയ വേദനയോടുകൂടിയ വീക്കത്തെ ഉണ്ടാക്കും. ഇതിന്നു ക്രോഷ്ടുകശീർഷമെന്നു പേർ. ആ വീക്കം വലുതായാൽ കുറുനരിയുടെ തലപോലെയിരിക്കും.

### ഖഞ്ജപംഗുലക്ഷണം.

വായുഃ കട്യാശ്രിതഃ സക്ഥ്നഃ കണ്ഡരാമാക്ഷിപേദ്യദാ
൫൮. ഖഞ്ജസ്തദാ ഭവേജ്ജന്തുഃ പംഗുഃ സക്ഥ്നോർദ്വയോർവ്വധാൽ

വായു കോപിച്ചു അരക്കെട്ടിനെ ആശ്രയിച്ചിട്ടു ഒരു തുടയുടെ പെരുഞരമ്പിനെ കോച്ചും. അപ്പോൾ ആ കാലിന്നു മുടന്തുണ്ടാകും. അതിന്നു ഖഞ്ജമെന്നുപേർ. രണ്ടുതുടകളുടെയും പെരുഞരമ്പുകളെ കോട്ടിയാൽ രണ്ടു കാലിന്നും മുടന്തുണ്ടാകും. അതിന്നു പംഗു എന്നുപേർ.

### കലായഖഞ്ജലക്ഷണം.

പ്രക്രാമൻ വേപതേ യസ്തു ഖഞ്ജന്നിവ ച ഗച്ഛതി
൫൯. കലായഖഞ്ജം തം വിദ്യാൽ മുക്തസന്ധിപ്രബന്ധനം

നടപ്പാൻ തുടങ്ങുമ്പോൾ വിറയലും കാലിന്നു മുടന്തുള്ളവനെന്നപോലെ നടക്കുകയും സന്ധിബന്ധങ്ങൾ വേർപെടുകയും ചെയ്യുന്നതു കലായഖഞ്ജത്തിന്റെ ലക്ഷണമാകുന്നു.

### വാതകണ്ടകലക്ഷണം.

രുക്പാദേ വിഷമന്യസ്തേ ശ്രമാദ്വാ ജായതേ യദാ
൬൦. വാതേന ഗുൽഫമാശ്രിത്യ തമാഹുർവ്വാതകണ്ടകം.

സമമല്ലാത്ത സ്ഥലത്തു നടക്കുകകൊണ്ടോ ക്ഷീണത്തിന്നു തളർച്ചനേരിടുവാൻ തക്കവണ്ണം പ്രവർത്തിക്കുകകൊണ്ടോ വാതം കോപിച്ചു നരിയാണിക്കു വേദനയുണ്ടാക്കും. അതിന്റെ പേർ വാതകണ്ടകമെന്നാകുന്നു

### പാദദാഹലക്ഷണം.

പാദയോഃ കുരുതേ ദാഹം പിത്താസൃക്സഹിതോനിലഃ
൬൧. വിശേഷതശ്ചംക്രമിതഃ പാദദാഹം തമാദിശേൽ

### പ്രത്യാധ്മാനലക്ഷണം.

വിമുക്തപാർശ്വഹൃദയം തദേവാമാശയോത്ഥിതം
൩൨. പ്രത്യാധ്മാനം വിജാനീയാൽ കഫവ്യാകുലിതാനിലം

ആമാശയം (മേൽവയർ) വീർക്ക, പാർശ്വങ്ങളും ഹൃദയവും വേർപെടുക ഇതത്രേ പ്രത്യാധ്മാനലക്ഷണം. ഇവിടെ കഫത്താൽ വായുവിന്ന ആവരണവും ഉണ്ടാകും.

### വാതാഷ്ഠീലാലക്ഷണം.

നാഭേരധസ്താൽസംജാതാ സഞ്ചാരീ യദി വാ ചലഃ
൩൩. അഷ്ഠീലാവൽഘനോഗ്രന്ഥിരൂർദ്ധ്വമായത ഉന്നതഃ
വാതാഷ്ഠീലാം വിജാനീയാൽ ബഹിർമ്മാർഗ്ഗാവരോധിനീം

അമ്മിക്കുട്ടിപോലെ ഘനമായും കുറെ നീളമുള്ളതായും വിലങ്ങത്തിൽ ഉന്നതമായും അചലമായുമിരിക്കുന്ന ഒരു മുഴ നാഭിയുടെ അധോഭാഗത്തിൽ ഉണ്ടായി സഞ്ചരിക്കും. അതിന്ന വാതാഷ്ഠീല എന്ന പേർ. വാതാഷ്ഠീല ഉണ്ടായാൽ മലമൂത്രങ്ങൾക്കും വായുവിന്നും തടവുണ്ടാകും. വാതത്താൽ ജനിപ്പിക്കപ്പെട്ടതാകയാൽ വാതാഷ്ഠീല എന്ന പേരുണ്ടായി.

### പ്രത്യഷ്ഠീലാലക്ഷണം.

൩൪ ഏതാമേവ രുജായുക്താം വാതവിണ്മൂത്രരോധിനീം
പ്രത്യഷ്ഠീലാമിതി വദേജ്ജഠരേ തിര്യഗുത്ഥിതാം

മേല്പറഞ്ഞപ്രകാരംതന്നെ വയറ്റിൽ വേദനയോടും മലമൂത്രങ്ങളുടെയും വായുവിന്റെയും തടവോടുംകൂടി വിലങ്ങത്തിലുണ്ടായാൽ അതിന്ന പ്രത്യഷ്ഠീല എന്ന പേർ.

### മൂത്രരോധിനീലക്ഷണം.

൩൫. മാരുതേ വിഗുണേ ബസ്തൌ മൂത്രം സമ്യക് പ്രവർത്തതേ
വികാരാ വിവിധാശ്ചാത്ര പ്രതിലോമേ ഭവന്തി ച

വായു മൂത്രാശയത്തിങ്കൽ അനുകൂലമായി സഞ്ചരിക്കുമ്പോൾ മൂത്രം ശരിയായിട്ടു പോകും. പ്രതികൂലമായി സഞ്ചരിക്കുമ്പോൾ അശ്മരി മൂത്രകൃച്ഛ്രം മുതലായ പലവ്യാധികളും ഉണ്ടാകും.

### വേപഥുലക്ഷണം.

൩൬ സർവ്വാംഗകമ്പശ്ശിരസോ വായുർവ്വേപഥുസംജ്ഞകഃ

വായു കോപിച്ചു എല്ലാ അംഗങ്ങളെയും ശിരസ്സിനെയും വിറപ്പിക്കും. അതിന്ന വേപഥു എന്ന പേർ.

### ഖല്ലീലക്ഷണം.

ഖല്ലീതു പാദജംഘോരു കരമൂലാവമോടനീ

വായു പുറവടി, കണങ്കാൽ, തുട, കൈത്തലം ഇവയെ പിളർക്കയും വേദനപ്പെടുത്തുകയും ചെയ്യും. അതിന്ന ഖല്ലീ എന്ന പേർ.

### അനുക്തവാതരോഗലക്ഷണം.

൩൭. സ്ഥാനനാമാനുരൂപൈശ്ച ലിംഗൈശ്ശേഷാൻ വിനിർദ്ദിശേൽ
സർവ്വേഷ്വേതേഷു സംസർഗ്ഗം പിത്താദ്യൈരുപലക്ഷയേൽ

ഇവിടെ പറയപ്പെടാത്തുള്ള വാതരോഗങ്ങളെ സ്ഥാനാനുരൂപങ്ങളായ ലക്ഷണങ്ങളെക്കൊണ്ടും നാമാനുരൂപങ്ങളായ ലക്ഷണങ്ങളെക്കൊണ്ടും നിശ്ചയിച്ചുകൊള്ളണം. കർണ്ണശൂലം മുതലായവ സ്ഥാനാനുരൂപങ്ങളായിരിക്കുന്ന ലക്ഷണങ്ങളെക്കൊണ്ട് നിശ്ചയിക്കേണ്ടവയാകുന്നു. ആണിതറച്ചുംപോലെയുള്ള വേദനാവിശേഷം നാമാനുരൂപങ്ങളായിരിക്കുന്ന ലക്ഷണങ്ങളെക്കൊണ്ട് നിശ്ചയിക്കേണ്ടുന്നവ. ഈ എല്ലാവാതങ്ങളിലും പിത്താദികളായവയുടെ സംബന്ധം പ്രത്യേകം നോക്കിയറിഞ്ഞുകൊള്ളേണ്ടതാകുന്നു.

## വാതരക്തനിദാനം (൧൬)

൪. സ്ഥൂലാനാം സുഖിനാഞ്ചാപി കുപ്യതേ വാതശോണിതം

ലവണദ്രവ്യം പുളിയുള്ള പദാർത്ഥം എരിവുള്ള പദാർത്ഥം, ക്ഷാരദ്രവ്യം സ്നിഗ്ദ്ധദ്രവ്യം ഉഷ്ണദ്രവ്യം ദഹിക്കാത്ത സാധനം അഴുകിയ മാംസം ഉണക്കിയ മാംസം, അനൂപമാംസം പിണ്ണാക്ക കിഴങ്ങ മുതിര ഉഴുന്ന അമര ചീര മുതലായവ കരിമ്പ ഇവകളെ ഭക്ഷിക്ക ഹേതുവായിട്ടും തൈര, കാടി സൌവീരമദ്യം പുളിച്ച മോര മദ്യം ആസവം ഇവകളെ സേവിക്ക ഹേതുവായിട്ടും പരസ്പരവിരുദ്ധങ്ങളായ ആഹാരപദാർത്ഥങ്ങളെ ഭക്ഷിക്ക ഹേതുവായിട്ടും അതിഭക്ഷണം ഹേതുവായിട്ടും കോപം ഹേതുവായിട്ടും പകൽ ഉറങ്ങുക ഹേതുവായിട്ടും രാത്രിയിൽ ഉറക്കമില്ലായ്മ ഹേതുവായിട്ടും മിക്കവാറും ദുഷ്ടമായ ശരീരമുള്ളവർക്കും അംഗബലത്തിന്ന തക്കവണ്ണമല്ലാതെ ഭക്ഷിക്കുന്നവർക്കും ദേഹബലത്തിന്ന തക്കവണ്ണമല്ലാതെ പ്രവർത്തിക്കുന്നവർക്കും തടിച്ചവർക്കും സുഖികൾക്കും വാതശോണിതമുണ്ടാകും.

൫. ഹസ്ത്യശ്വോഷ്ട്രൈർഗ്ഗച്ഛതശ്ചാശ്നതശ്ച
വിദാഹ്യന്നം സവിദാഹോശനസ്യ
കൃത്സ്നം രക്തം വിദഹത്യാശു തച്ച
സ്രസ്തം ദുഷ്ടം പാദയോശ്ചീയതേ തു

൬. തത്സംപൃക്തം വായുനാ ദൂഷിതേന
തത്പ്രാബല്യാദുച്യതേ വാതരക്തം

ആനപ്പുറത്തോ കുതിരപ്പുറത്തോ ഒട്ടകത്തിൻപുറത്തോ കയറി സഞ്ചരിക്കയോ ഉൾപ്പുഴുക്കുണ്ടാക്കുന്നതായ പദാർത്ഥത്തെയോ ഉഷ്ണദ്രവ്യത്തെയോ ഭക്ഷിക്കയോ ചെയ്യുന്നവർക്ക ഒട്ടൊഴിയാതെയുള്ള രക്തം ദുഷ്ടമായിട്ട ഇളകി പാദങ്ങളിൽ ചെന്നുനിന്ന വർദ്ധിക്കുന്നു. പിന്നെ ദുഷ്ടമായിരിക്കുന്ന വായുവിനോടു ചേരുന്നു. വാതരക്തങ്ങളുടെ പ്രബലത ഹേതുവായിട്ട അതിന്ന വാതരക്തമെന്നുപേർ പറയപ്പെടുന്നു. വാതശോണിതത്തെപ്പറ്റിയുള്ള ചരകാചാര്യമതം ഇവിടെ ചേർക്കുന്നു "വായുഃ പ്രവൃദ്ധോ വൃദ്ധേന രക്തേനാവാരിതഃ പഥി ക്രുദ്ധഃ സംദൂഷയേദ്രക്തം തജ്ജ്ഞേയം വാതശോണിതം" വാതവും രക്തവും വർദ്ധിക്കുമ്പോൾ രക്തം വാതത്തിന്റെ മാർഗ്ഗത്തെ തടുക്കയും വാതം കുപിതനായി രക്തത്തെ ദുഷിപ്പിക്കയും ചെയ്യും. അതിനെ വാതശോണിതമെന്ന അറിഞ്ഞുകൊള്ളണം.

### പൂർവ്വരൂപം.

൭. സ്വേദോത്യർത്ഥം ന വാ കാർഷ്ണ്യം സ്പർശാജ്ഞത്വം ക്ഷതേതിരുക്
സന്ധിശൈഥില്യമാലസ്യം സദനം പിടകോദ്ഗമഃ

൮. ജാനുജംഘോരുകട്യംസഹസ്തപാദാംഗസന്ധിഷു
നിസ്തോദഃ സ്ഫുരണം ഭേദോ ഗുരുത്വം സുപ്തിരേവ ച.

൯. കണ്ഡൂഃ സന്ധിഷു രുഗ്ഭൂത്വാ ഭൂത്വാ നശ്യതി ചാസകൃൽ
വൈവർണ്ണ്യം മണ്ഡലോത്പത്തി വാതാസൃക്പൂർവ്വലക്ഷണം.

വാതശോണിതം ഉണ്ടാവാൻ പോകുമ്പോൾ അധികമായി വിയർക്കയോ വിയർക്കാതിരിക്കയോ ചെയ്ക ദേഹം കറുക്ക സ്പർശിച്ചാലും അറിയാതിരിക്ക മുറിവോ ചതവോ പറ്റിയാൽ അധികമായി വേദനയുണ്ടാക, സന്ധികൾ വേർപെടുക മടിയും തളർച്ചയും കുരുക്കളും ഉണ്ടാക മുട്ടുകൾ കണങ്കാലുകൾ തുടകൾ അരക്കെട്ട ചുമല കയ്യ ശരീരസന്ധികൾ ഈ പ്രദേശങ്ങളിൽ കുത്തിനോവു പോലെ വേദന തുടിപ്പ പിളർപ്പ ഘനം തരിപ്പ മുതലായവയുണ്ടാകും. സന്ധികളിൽ പിന്നെയുംപിന്നെയും വേദനയുണ്ടായി നശിക്കയും പിന്നെയും പിന്നെയും ഉണ്ടാകയും ചെയ്യും; ദേഹത്തിന്ന നിറപ്പകർച്ചയും വട്ടത്തിൽ തടിപ്പും ഉണ്ടാകും.

### വാതാധികമായ വാതരക്തത്തിന്റെ ലക്ഷണം.

൧൦. വാതാധികേധികം തത്ര ശൂലസ്ഫുരണതോദനം
ശോഫസ്യ രൗക്ഷ്യകൃഷ്ണത്വശ്യാവതാവൃദ്ധിഹാനയഃ

൧൧. ധമന്യംഗുലിസന്ധീനാം സങ്കോചോംഗഗ്രഹോതിരുക്
ശീതദ്വേഷാനുപശയൗ സ്തംഭവേപഥുസുപ്തയഃ

വാതരക്തത്തിങ്കൽ വാതം അധികമായിരുന്നാൽ അധികമായ വേദനയും പൊന്തപൊന്തലും കുത്തിനോവും ഉണ്ടാകും; നീര് ഉണങ്ങിയിട്ടും കറുത്തിട്ടും കരുവാളിച്ചിട്ടും ഇരിക്കും; നീരിനു ചിലസമയം വർദ്ധനവും ചിലസമയം ക്ഷയവും ഉണ്ടാകും; ധമനികൾക്കും വിരലുകളുടെ സന്ധികൾക്കും സങ്കോചം ഉണ്ടാകും. വലിയ വേദനയോടുകൂടി അവയവങ്ങൾ കോച്ചിവലിക്കും. തണുപ്പിൽ ദ്വേഷവും തണുപ്പു ഉപയോഗിക്കുമ്പോൾ സുഖമില്ലായ്കയും സ്തംഭനവും വിറയലും തരിപ്പും ഉണ്ടാകും.

രക്താധികമായ വാതരക്തത്തിന്റെ ലക്ഷണം.

൧൨. രക്തേശോഫോതിരുക്തോദസ്താമ്രശ്ചിമിചിമായതേ
സ്നിഗ്ദ്ധരൂക്ഷൈശ്ശമം നൈതി കണ്ഡൂക്ലേദസമന്വിതഃ

വാതരക്തത്തിങ്കൽ രക്തദുഷ്ടി അധികമായിരുന്നാൽ നീരുള്ളേടത്തു അതിവേദനയും കുത്തിനോവും ഉണ്ടാകും. നീരുള്ളേടം ചെമ്പിച്ചിരിക്കും. അവിടെ അണുക്കളായ ചില ജന്തുക്കൾ ഇഴയുന്നപോലെ തോന്നും. സ്നിഗ്ദ്ധരൂക്ഷങ്ങളായ പദാർത്ഥങ്ങളെക്കൊണ്ടു ശമിക്കയില്ല. ചൊറിച്ചിലും നനവും കൂടിയിരിക്കും.

പിത്താധികമായ വാതരക്തത്തിന്റെ ലക്ഷണം.

൧൩. പിത്തേ വിദാഹസ്സമ്മോഹഃ സ്വേദമൂർച്ഛാമദസ്തൃഷാ
സ്പർശാസഹത്വം രുഗ്രാഗശ്ശോഫഃ പാകോ ഭൃശോഷ്മതാ.

വാതരക്തം പിത്തത്തിന്റെ ആധിക്യത്തോടു കൂടിയിരുന്നാൽ ഉഷ്ണവും ബോധക്കേടും വിയർപ്പും മോഹാലസ്യവും മദവും തണ്ണീർദാഹവും തൊട്ടുകൂടാതെ സഹിക്കായ്കയും വേദനയും ചുവപ്പും നീരും പഴുപ്പും അധികമായ ചൂടും ഉണ്ടാകും.

കഫാധികമായ വാതരക്തത്തിന്റെ ലക്ഷണം

൧൪. കഫേസ്തൈമിത്യഗുരുതാ സുപ്തിസ്നിഗ്ദ്ധതശീതതാഃ
കണ്ഡൂർമ്മന്ദാ ച രുഗ്ദ്വന്ദ്വസർവ്വലിംഗം ച സങ്കരാത്.

വാതരക്തത്തിങ്കൽ കഫം അധികമായിരുന്നാൽ ഇളക്കമില്ലായ്കയും കനം തരിപ്പ സ്നിഗ്ദ്ധത തണുപ്പ ചൊറിച്ചിൽ അല്പമായ വേദന ഇവ ഉണ്ടാകും. ഇരണ്ടു ദോഷങ്ങളുടെ കോപം അധികമായുണ്ടായിരുന്നാൽ ആ രണ്ടു ദോഷങ്ങളുടെയും ലക്ഷണങ്ങൾ കാണാം.- മൂന്നു ദോഷവും കൂടി കോപിച്ചിരുന്നാൽ മൂന്നു ദോഷങ്ങളുടെയും ലക്ഷണങ്ങൾ കാണാം.

വാതരക്തത്തിന്റെ സ്ഥാനം.

൧൫. പാദയോർമ്മൂലമാസ്ഥായ കദാചിദ്ധസ്തയോരപി
ആഖോർവ്വിഷമിവക്രുദ്ധം തദ്ദേഹമുപസർപ്പതി.

വാതരക്തം കാലുകളുടെ മൂലത്തെ ആശ്രയിച്ചിരിക്കും. ചിലപ്പോൾ കൈകളുടെ മൂലത്തെ ആശ്രയിച്ചും ഉണ്ടാകും. അതു ക്രുദ്ധമായ എലിവിഷം എന്നപോലെ ക്രമേണ പരന്നു ശരീരത്തിൽ മുഴുവൻ വ്യാപിക്കും. ചരകാചാര്യർ വാതരക്തം ഉത്താനമെന്നും ഗംഭീരമെന്നും രണ്ടുവിധമുണ്ടെന്നു പറഞ്ഞിരിക്കുന്നു. ശ്ലോകം "ഉത്താനമഥഗംഭീരം ദ്വിവിധം വാതശോണിതം ത്വങ്മാംസാശ്രയമുത്താനം ഗംഭീരം ത്വന്തരാശ്രയം" ഉത്താനം ഗംഭീരം ഇങ്ങിനെ വാതശോണിതം രണ്ടുവിധമുണ്ട്. ത്വക്കിനെയും മാംസത്തെയും ആശ്രയിച്ചു താഴ്ചയോടുകൂടാതെ ഉണ്ടാകുന്നതു ഉത്താനം. അതു ക്രമേണ സന്ധികളിലും ചെന്നു ഏറ്റവും താഴ്ചയോടുകൂടിയതായി തീരുന്നതു ഗംഭീരമെന്നു പേർ.

വാതരക്തസാധ്യാസാധ്യവിഭാഗം.

൧൬. ആജാനുസ്ഫുടിതം യച്ച പ്രഭിന്നം പ്രസ്രുതഞ്ച യത്
ഉപദ്രവൈശ്ച യജ്ജുഷ്ടം പ്രാണമാംസക്ഷയാദിഭിഃ.

# ഉദാവർത്താനാഹനിദാനം (൫൫)

പുരീഷമാസ്യാദഥവാ നിരേതി,
പുരീഷവേഗേഽഭിഹതേ നരസ്യ.

മലത്തിന്റെ വേഗത്തെ തടുത്താൽ വയററിൽ പൊട്ടുപൊട എന്ന ശബ്ദവും വേദനയും അരിഞ്ഞു നോവുകയും മലത്തിന്റെ തടവും വായുവിന്നു ഊർദ്ധ്വഗതിയും വായിൽകൂടി മലത്തിന്റെ വരവും ഉണ്ടാകും.

൮. വസ്തിമേഹനയോശ്ശൂലം മൂത്രകൃച്ഛ്രം ശിരോരുജാ
വിനാമോ വംക്ഷണാനാഹഃ സ്യാല്ലിംഗം മൂത്രനിഗ്രഹേ

മൂത്രത്തെ തടുത്താൽ വസ്തിയിങ്കലും ലിംഗത്തിലും വേദനയും മൂത്രകൃച്ഛ്രവും തലവേദനയും കുനിയുകയും ഒടികളിൽ വീർപ്പും ഉണ്ടാകും.

൯. മന്യാഹനുസ്തംഭശിരോവികാരാ
ജൃംഭോപഘാതാത്പവനാത്മകാസ്സ്യുഃ
തഥാക്ഷിനാസാവദനാമയാശ്ച
ഭവന്തി തീവ്രാസ്സഹ കർണ്ണരോഗൈഃ

കോട്ടുവായെ തടുത്താൽ കഴുത്തിന്റെ പിന്നിലുള്ള ഞരമ്പുകൾക്കും കഴുത്തിനും ചലനമില്ലാതാവും വാതസംബന്ധങ്ങളായ ശിരോരോഗങ്ങളും നാസാരോഗവും നേത്രരോഗവും മുഖരോഗവും കർണ്ണരോഗവും ഉണ്ടാകും. ഇവയൊക്കെയും കഠിനങ്ങളായിരിക്കയും ചെയ്യും.

൧൦. ആനന്ദജം വാപ്യഥ ശോകജം വാ
നേത്രോദകം പ്രാപ്തമമുഞ്ചതോ ഹി
ശിരോഗുരുത്വം നയനാമയാശ്ച
ഭവന്തി തീവ്രാസ്സഹ പീനസേന.

ആനന്ദംകൊണ്ടോ ശോകംകൊണ്ടോ ഉണ്ടാകുന്നതായ കണ്ണുനീരിനെ തടുത്താൽ തലയ്ക്കു കനവും നേത്രരോഗവും പീനസവും ഏറ്റവും അരുചിയും ഉണ്ടാകും. ഇവയും കഠിനങ്ങളായിരിക്കും.

൧൧. മന്യാസ്തംഭശ്ശിരശ്ശൂലമർദ്ദിതാർദ്ധാവഭേദകൌ
ഇന്ദ്രിയാണാഞ്ച ദൌർബ്ബല്യം ക്ഷവഥസ്സ്യാദ്വിധാരണാൽ.

തുമ്മലിനെ ധരിച്ചാൽ കഴുത്തിന്റെ പിന്നിലുള്ള ഞരമ്പുകൾക്കു സ്തംഭിക്കയും തലവേദനയും; അർദ്ദിതമെന്ന വാതവ്യാധിയും അർദ്ധാവഭേദമെന്ന തലവേദനയും ഇന്ദ്രിയങ്ങൾക്കു ബലഹാനിയും ഭവിക്കും.

൧൨. കണ്ഠാസ്യപൂർണ്ണത്വമതീവ തോദഃ
കൂജശ്ച വായോരഥവാപ്രവൃത്തിഃ
ഉദ്ഗാരവേഗേഽഭിഹതേ ഭവന്തി
ഘോരാ വികാരാഃ പവനപ്രസൂതാഃ

ഏമ്പക്കത്തെ തടുത്താൽ കഴുത്തിനും മുഖത്തിനും പൂർണ്ണതയും അതിയായ കുത്തിനോവും പറഞ്ഞാൽ തിരിയായ്കയും ശ്വാസത്തിനു തടവും ഇക്കിൾ തുടങ്ങി വായുകോപങ്ങളായ പല വ്യാധികളും ഉണ്ടാകും.

൧൩ കണ്ഡൂകോഠാരുചിവ്യംഗശോഫപാണ്ഡ്വാമയജ്വരാഃ
കുഷ്ഠവീസർപ്പഹൃല്ലാസാ ഛർദ്ദിനിഗ്രഹജാ ഗദാഃ

ഛർദ്ദിക്കണമെന്നു തോന്നുമ്പോൾ ഛർദ്ദിക്കാതെ അതിനെ തടുത്താൽ ചൊറിച്ചിലും വട്ടത്തിലുള്ള ഒരുമാതിരി തിണർപ്പും അരുചിയും വ്യംഗമെന്ന മുഖരോഗവും നീരും പാണ്ഡുരോഗവും ജ്വരവും കുഷ്ഠവും വിസർപ്പവും നെഞ്ചുകലിപ്പുമുണ്ടാകും.

൧൪. മൂത്രാശയേ വൈ ഗുദമുഷ്കയോശ്ച
ശോഫോ രുജാ മൂത്രവിനിഗ്രഹശ്ച

സികതയോടും ശർക്കരയോടുംകൂടിയ അശ്മരിയുള്ളവന്ന നാഭിയിലും വൃഷണങ്ങളിലും നീരും മൂത്രത്തിന്ന തടവും വേദനകൊണ്ടു പാരവശ്യവും ഉണ്ടായാൽ അവൻ ജീവിക്കയില്ല.

ഇതി കേരളദേശികകൃതൌ സാരചന്ദ്രികാഖ്യാനേ
മാധവനിദാനവ്യാഖ്യാനേ അശ്മരീനിദാനം
സമാപ്തം.

—*—

## പ്രമേഹമധുമേഹപിടകാനിദാനം.

൧. ആസ്യാസുഖം സ്വപ്നസുഖം ദധീനി
ഗ്രാമ്യൗദകാനൂപരസാഃ പയാംസി
നവാന്നപാനം ഗുഡവൈകൃതഞ്ച
പ്രമേഹഹേതുഃ കഫകൃച്ച സർവം.

വളരെനേരം ഇരുന്നു കൊണ്ടിരിക്ക, അധികം സുഖമായുറങ്ങുക, തൈര്, ഗ്രാമത്തിലുള്ള ജലം, അനൂപദേശത്തിൽ അധികമായി സഞ്ചരിക്കുന്ന ജന്തുക്കളുടെ മാംസത്തിന്റെ രസം, പാല്, പുതിയ ധാന്യം, പുതിയ അന്നം പുതിയ മദ്യം പഞ്ചസാര ഇവകളെ സേവിക്കയും കഫം കൂട്ടുകയാൽ പ്രമേഹത്തിന്ന കാരണമായി ഭവിക്കുന്നു.

### സംപ്രാപ്തി.

൨. മേദശ്ച മാംസഞ്ച ശരീരജഞ്ച
ക്ലേദം കഫോ വസ്തിഗതഃ പ്രദൂഷ്യ
കരോതി മേഹാൻ സമുദീർണ്ണമുഷ്ണൈ
സ്താനേവ പിത്തം പരിദൂഷ്യ ചാപി

൩. ക്ഷീണേഷു ദോഷേഷ്വവകൃഷ്യ ധാതൂൻ
സന്ദൂഷ്യ മേഹാൻ കുരുതേനിലശ്ച

കഫം ശരീരത്തിലുള്ള മെദസ്സിനേയും മാംസത്തെയും ക്ലേദത്തെയും ദുഷിപ്പിച്ചിട്ട വസ്തിയിൽ ചെന്നിട്ട മേഹങ്ങളെ ഉണ്ടാക്കുന്നു. ഉഷ്ണദ്രവ്യങ്ങളെക്കൊണ്ടു കോപിച്ചിരിക്കുന്ന പിത്തവും മെദസ്സിനേയും മാംസത്തേയും ക്ലേദത്തേയും ദുഷിപ്പിച്ചിട്ട വസ്തിയിൽ ചെന്നിട്ട മേഹങ്ങളെ ഉണ്ടാക്കുന്നു. ദോഷങ്ങൾ ക്ഷയിച്ചിരിക്കുമ്പോൾ ധാതുക്കളെ ആകർഷിക്കയും ദുഷിപ്പിക്കയും ചെയ്തിട്ട വസ്തിയെ ആശ്രയിച്ചിട്ട വായുവും മേഹങ്ങളെ ഉണ്ടാക്കുന്നു.

### സംഖ്യാവിവരണവും സാധ്യാസാധ്യവിഭാഗവും.

സാധ്യാഃ കഫോത്ഥാ ദശ പിത്തജാഃ ഷട്
യാപ്യാ ന സാധ്യാഃ പവനാച്ചതുഷ്കഃ
൪. സമക്രിയത്വാദ്വിഷമക്രിയത്വാ
ന്മഹാത്യയത്വാച്ച യഥാക്രമം തേ.

കഫം ഹേതുവായിട്ട പത്തു മേഹങ്ങൾ ഉണ്ടാകുന്നു പിത്തം ഹേതുവായിട്ട ആറു മേഹങ്ങൾ ഉണ്ടാകുന്നു. വാതം ഹേതുവായിട്ട നാലുമേഹങ്ങൾ ഉണ്ടാകുന്നു. കഫമേഹങ്ങൾ സാദ്ധ്യങ്ങളും പിത്തമേഹങ്ങൾ യാപ്യങ്ങളും വാതമേഹങ്ങൾ അസാദ്ധ്യങ്ങളും ആകുന്നു കഫമേഹത്തിന്റെ ചികിത്സകൾക്ക വൈഷമ്യമില്ല പിത്തമേഹത്തിന്റെ ചികിത്സകൾക്ക വൈഷമ്യമുണ്ടു. വാതമേഹം എല്ലാ ധാതുക്കളും ക്ഷയിച്ചിട്ടുണ്ടാകുന്നതാകയാൽ അതു ചികിത്സയെ അതിക്രമിച്ചിരിക്കുന്നതാകുന്നു.

## (൧൰) പ്രമേഹമധുമേഹപിടകാനിദാനം

### സർവ്വമേഹങ്ങളുടെയും ദോഷദൂഷ്യസംഗ്രഹം.

കഫസ്സപിത്തഃ പവനശ്ച ദോഷാ
മേദോസ്രശുക്രാംബുവസാലസീകാഃ
൧. മജ്ജാരസൌജഃ പിശിതഞ്ച ദൂഷ്യാഃ
പ്രമേഹിണാം വിംശതിരേവ മേഹാഃ

കഫം, പിത്തം, വായു, ഇവ ദോഷങ്ങളാകുന്നു. മേദസ്സ്, രക്തം, ശുക്ലം, അംബു, വസ, മാംസത്തിന്റെയും തോലിന്റെയും ഇടയിലുള്ള ഉദകം, മജ്ജാവു, രസം, ഓജസ്സ്, പിശിതം ഇവ ദൂഷ്യങ്ങളാകുന്നു. പ്രമേഹികൾക്കു മേഹങ്ങൾ ഇരുപതുമാകുന്നു.

### പൂർവ്വരൂപം.

൨. ദന്താദീനാം മലാഢ്യത്വം പ്രാഗ്രൂപം പാണിപാദയോഃ
ദാഹശ്ചിക്കണതാ ദേഹേ തൃട്സ്വാദ്വാസ്യഞ്ച ജായതേ

പ്രമേഹത്തിന്റെ പൂർവ്വരൂപം പല്ലുകളിലും കണ്ണുകളിലും ചെവികളിലും മലങ്ങൾ ഉണ്ടാകയും (ദന്താദീനാം മലാഢ്യത്വം എന്ന സൂത്രത്തിൽ കാണുന്നതിനാൽ മലാഢ്യത്വമെന്ന ശബ്ദത്തിന്നു മെഴുക്കുള്ളതു എന്നുള്ള അർത്ഥം കൊടുത്തിരിക്കുന്നു) കൈകളിലും കാലുകളിലും ചൂടും മെഴുക്കും കഫവും ഉനിക്കയും തണ്ണീർദാഹവും വായിൽ മധുരരസവും തലമുടി ജടപോലെ ഇരിക്കയും നഖം അധികമായി വളരുകയും ആകുന്നു.

### സാമാന്യലക്ഷണവും ഭേദവും.

൩. സാമാന്യലക്ഷണം തേഷാം പ്രഭൂതാവിലമൂത്രതാ
ദോഷദൂഷ്യാവിശേഷേപി തത്സംയോഗവിശേഷതഃ
൪. മൂത്രവർണ്ണാദിഭേദേന ഭേദോ മേഹേഷു കല്പ്യതേ

മൂത്രം അധികമായി വർദ്ധിച്ചും കലങ്ങിയുമിരിക്കുന്നതു എല്ലാ പ്രമേഹങ്ങളുടെയും സാമാന്യലക്ഷണം. കഫാദിദോഷങ്ങൾക്കും മേദസ്സാദിദൂഷ്യങ്ങൾക്കും വിശേഷമില്ലെങ്കിലും അവയുടെ പലവിധമായ സംബന്ധം ഹേതുവായിട്ടു ഉണ്ടാകുന്ന മൂത്രത്തിന്റെ വർണ്ണം, ഗന്ധം, രസം, ഇത്യാദി ഭേദങ്ങൾകൊണ്ടു പ്രമേഹങ്ങൾക്കു ഭേദങ്ങൾ കല്പിക്കപ്പെട്ടിരിക്കുന്നു.

### കഫജങ്ങളായ
### പത്തുപ്രമേഹങ്ങളുടെ ലക്ഷണം.

അച്ഛംബഹുസിതംശീതം നിർഗ്ഗന്ധമുദകോപമം
മേഹത്യുദകമേഹേന കിഞ്ചിച്ചാവിലപിച്ഛിലം
ഇക്ഷോസ്സരസമിവാത്യർത്ഥം മധുരഞ്ചേക്ഷുമേഹതഃ
൫. സാന്ദ്രീഭവേൽപർയ്യുഷിതം സാന്ദ്രമേഹേന മേഹതി
സുരാമേഹീ സുരാതുല്യമുപര്യച്ഛമധോഘനം
൬. സംഹൃഷ്ടരോമാ പിഷ്ടേന പിഷ്ടവൽബഹളംസിതം
ശുക്രാഭംശുക്രമിശ്രം വാ ശുക്രമേഹീ പ്രമേഹതി
൭. മൂർത്താണൂൻ സികതാമേഹീ സികതാരൂപിണോമലാൻ
ശീതമേഹീ സുബഹുശോ മധുരംഭൃശശീതളം
൮. ശനൈശ്ശനൈശ്ശനൈർമ്മേഹീ മന്ദംമന്ദംപ്രമേഹതി
ലാലാതന്തുയുതംമൂത്രം ലാലാമേഹേന പിച്ഛിലം.

ഉദകമേഹത്തിന്നു മൂത്രം നിർമ്മലമായിട്ടും വെളുപ്പായിട്ടും ധാരാളമായിട്ടും തണുപ്പോടുകൂടിയും ഗന്ധമില്ലാതെയും വെള്ളംപോലെയും അല്പം കലങ്ങിയും പശപ്പോടുകൂടിയും പോകും. ഇക്ഷുമേഹം ഹേതുവായിട്ടു മൂത്രം കരിമ്പിൻനീരുപോലെ ഏററവും മധുരമായിരി

അസാദ്ധ്യലക്ഷണം.

൩൧. ഗുദേ ഹൃദി ശിരസ്യംസേ പൃഷ്ഠേ മർമ്മസു ചോത്ഥിതാഃ
സോപദ്രവാ ദുർബ്ബലാഗ്നേഃ പിടകാഃ പരിവർജ്ജയേൽ.

ഗുദത്തിലും ഹൃദയത്തിലും ശിരസ്സിലും ചുമലിലും പുറത്തും മർമ്മങ്ങളിലും കുരുക്കൾ ഉണ്ടാകണം ഉപദ്രവങ്ങളും അഗ്നിമാന്ദ്യവും വേണം എന്നാൽ ആ കുരുക്കൾ ശമിക്കയില്ല. കുരുക്കളുടെ ഉപദ്രവങ്ങളെപ്പററി ചരകത്തിൽ പറഞ്ഞിട്ടുള്ള ശ്ലോകത്തെ ഇവിടെ ചേർക്കുന്നു. "തൃട്കാസമാംസസങ്കോചമോഹഹിക്കാമദജ്വരാഃ വിസർപ്പമർമ്മസംരോധാഃ പിടകാനാമുപദ്രവാഃ" തണ്ണീർദ്ദാഹം, ചുമ, മാംസം ചുരുങ്ങുക, മോഹം, എക്കിട്ടം, മദം, പനി, വിസർപ്പം, മർമ്മസംരോധം ഇവയൊക്കെയും കുരുക്കളുടെ ഉപദ്രവങ്ങളാകുന്നു. ചിലർ സ്ത്രീകൾക്കു പ്രമേഹം ഉണ്ടാകുന്നില്ലെന്നു പറയുന്നു; അപ്രകാരം ഒരു വചനമുണ്ട്, "രജഃപ്രസേകാന്നാരീണാം മാസി മാസി വിശുദ്ധ്യതി സർവ്വം ശരീരം ദോഷാശ്ച ന പ്രമേഹന്ത്യതഃ സ്ത്രിയഃ" സ്ത്രീകൾ മാസംതോറും തീണ്ടാരിയാകുന്നതുകൊണ്ടു അവരുടെ എല്ലാ ശരീരത്തിനും ദോഷങ്ങൾക്കും ശുദ്ധിയുണ്ടാകുന്നു. അതിനാൽ സ്ത്രീകൾക്കു പ്രമേഹമുണ്ടാകുന്നില്ല.

ഇതി കോരവാരശികൃതെ സാരചന്ദ്രികാഖ്യാനെ
മാധവനിദാനവ്യാഖ്യാനെ പ്രമേഹമധുമേഹ
പിടകാനിദാനം സമാപ്തം.

—::—

## മേദോനിദാനം.

൧. അവ്യായാമദിവാസ്വപ്ന ശ്ലേഷ്മളാഹാരസേവിനഃ
മധുരോന്നരസഃപ്രായ സ്സ്നേഹാന്മേദഃപ്രവർദ്ധയേൽ.

൨. മേദസാവൃതമാർഗ്ഗത്വാൽ പുഷ്യന്ത്യന്യേ ന ധാതവഃ
മേദസ്തു ചീയതേ തസ്മാ ദശക്തസ്സർവ്വകർമ്മസു

ദേഹായാസകരങ്ങളായ കർമ്മങ്ങളെ ചെയ്യാതെ ഇരിക്കയും പകൽ ഉറങ്ങുകയും കഫകരമായ ആഹാരത്തെ സേവിക്കയും ചെയ്താൽ അവന്റെ മധുരപ്രായമായി ആമംപോലെയിരിക്കുന്ന അന്നരസം സ്നേഹം ഹേതുവായിട്ടു മേദസ്സിനെ വർദ്ധിപ്പിക്കും. ആ മേദസ്സു മാർഗ്ഗങ്ങളെ രോധിക്കനിമിത്തം അന്യധാതുക്കൾക്കു പുഷ്ടിയുണ്ടാകുന്നില്ല. മേദസ്സു വർദ്ധിക്കയും ചെയ്യുന്നു. അതു ഹേതുവായിട്ടു അവൻ എല്ലാകർമ്മങ്ങളിലും അശക്തനായിട്ടു ഭവിക്കുന്നു.

മേദസ്വിയുടെ ലക്ഷണം.

൩. ക്ഷുദ്രശ്വാസതൃഷാമോഹസ്വപ്നക്രഥനസാദനൈഃ
യുക്തഃക്ഷുൽസ്വേദദൗർഗ്ഗന്ധ്യൈ രല്പപ്രാണോല്പമൈഥുനഃ

൪. മേദസ്തു സർവ്വഭൂതാനാ മുദരേഷ്വസ്ഥിഷു സ്ഥിതം
അതഏവോദരേ വൃദ്ധിഃ പ്രായോ മേദസ്വിനോ ഭവേൽ

അധികം മേദസ്സുള്ളവനു ക്ഷുദ്രൻ എന്ന ശ്വാസവും തണ്ണീർദാഹവും മോഹവും ഉറക്കവും കരേരെശബ്ദത്തോടുകൂടെ ശ്വാസത്തിനു തടവും തളർച്ചയും വിശപ്പും വിയർപ്പും ദുർഗ്ഗന്ധവും അല്പപ്രാണതയും ഉണ്ടാകും; മൈഥുനത്തിങ്കൽ അല്പത്വം കാണിയിരിക്കും. മേദസ്സു എല്ലാ പ്രാണികളുടെയും വയററത്തും അസ്ഥികളിലും നില്ക്കുന്നു. അതുകൊണ്ടുതന്നെയാകുന്നു മിക്കവാറും മേദസ്സുള്ളവന്റെ ഉദരത്തിനു വൃദ്ധിയാകുന്നതു്.

ഉപദ്രവങ്ങൾ

൫. മേദസാവൃതമാർഗ്ഗത്വാൽ വായുഃകോഷ്ഠേ വിശേഷതഃ
ചരൻസന്ധുക്ഷയത്യഗ്നി മാഹാരംശോഷയത്യപി

൩. തസ്മാൽസശീഘ്രം ജരയത്യാഹാരമഭികാംക്ഷതി
വികാരാംശ്ചാപ്നുയാൽഘോരാൻ കാംശ്ചിൽകാലവ്യതിക്രമാൽ

൪. ഏതാവുപദ്രവകരൗ വിശേഷാദഗ്നിമാരുതൗ
ഏതൗ ഹി ദഹതഃ സ്ഥൂലം വനദാവോ വനം യഥാ.

൫. മേദസ്യതീവസംവൃദ്ധേ സഹസൈവാനിലാദയഃ
വികാരാൻദാരുണാൻകൃത്വാ നാശയന്ത്യാശുജീവിതം.

മേദസ്സുകൊണ്ടു മാർഗ്ഗരോധം ഭവിച്ചാൽ വായു വിശേഷിച്ചും കോഷ്ഠത്തിൽ സഞ്ചരിച്ചിട്ടു ജഠരാഗ്നിയെ വർദ്ധിപ്പിച്ചു ആഹാരത്തെ ശോഷിപ്പിക്കുന്നു. അതു ഹേതുവായിട്ടു ആഹാരം പെട്ടെന്നു ദഹിക്കയും ഉടൻ അവൻ ആഹാരത്തെ ആഗ്രഹിക്കയും ചെയ്യുന്നു. ക്രമത്തിന്റെ കാലംകഴിഞ്ഞാൽ അവന്നു ഘോരങ്ങളായ ചില വികാരങ്ങൾ ഉണ്ടാകും. അവ വാതവികാരങ്ങളിൽ ചിലതായിരിക്കും. അഗ്നിയും വായുവും പല ഉപദ്രവങ്ങളെ ഉണ്ടാക്കി കാട്ടുതീ വനത്തെ എന്നപോലെ ദേഹസ്ഥൂല്യത്തെ ദഹിപ്പിച്ചുകളയുന്നു. മേദസ്സ് അധികമായി വർദ്ധിച്ചാൽ പെട്ടെന്നുതന്നെ വാതാദിദോഷങ്ങൾ പ്രമേഹം, പിടക, ജ്വരം ഭഗന്ദരം വിദ്രധി വാതരോഗം ഇവയിൽ ചില വ്യാധികളെ ഉണ്ടാക്കി മരിപ്പിക്കും.

സ്ഥൂലലക്ഷണം.

൬. മേദോമാംസാതിവൃദ്ധത്വാൽ ചലസ്ഫിഗുദരസ്തനഃ
അയഥോപചയോത്സാഹോ നരോതിസ്ഥൂല ഉച്യതേ

മേദസ്സും മാംസവും അധികമായി വർദ്ധിച്ചാൽ തുടകൾക്കും ഉദരത്തിന്നും സ്തനങ്ങൾക്കും ഇളക്കമുണ്ടാകും. സാമർത്ഥ്യവും ഉത്സാഹവും കുറയും. ഈ ലക്ഷണമുള്ളവനെ അതിസ്ഥൂലൻ എന്നു പേർപറയുന്നു.

ഇതി കേരളഭാഷീകൃതേ സാരചന്ദ്രികാഖ്യാനേ
മാധവനിദാനവ്യാഖ്യാനേ മേദോനിദാനം
സമാപ്തം

---

## ഉദരനിദാനം.

---

൧. രോഗാസ്സർവ്വേപി മന്ദേഗ്നൗ സുതരാമുദരാണി ച
അജീർണ്ണാന്മലിനൈശ്ചാന്നൈർജ്ജായന്തേ മലസഞ്ചയാൽ.

എല്ലാരോഗങ്ങളും അഗ്നിയുടെ മന്ദതയിങ്കൽ ഉണ്ടാകുന്നു. വിശേഷിച്ചും ഉദരം ഉണ്ടാകുന്നു. ദഹിക്കാതെയുള്ള അന്നം വയററിൽ കിടക്കകൊണ്ടും മലിനങ്ങളായിരിക്കുന്ന അന്നങ്ങളെ ഭക്ഷിക്കകൊണ്ടും മലം വർദ്ധിക്കകൊണ്ടും ഉദരരോഗം ഉണ്ടാകുന്നു.

സംപ്രാപ്തി.

൨. രുദ്ധ്വാസ്വേദാംബുവാഹീനി ദോഷാസ്രോതാംസിസഞ്ചിതാഃ
പ്രാണാഗ്ന്യപാനാൻസന്ദൂഷ്യ ജനയന്ത്യുദരംനൃണാം.

വർദ്ധിച്ചിരിക്കുന്ന ദോഷങ്ങൾ സ്വേദവാഹികളായും അംബുവാഹികളായും ഇരിക്കുന്ന സ്രോതസ്സുകളെ തടുത്തു പ്രാണവായുവിനെയും ജഠരാഗ്നിയെയും അപാനവായുവിനെയും ദുഷിപ്പിച്ചു മനുഷ്യർക്കു ഉദരത്തെ ഉണ്ടാക്കുന്നു.

ഉദരങ്ങളുടെ സാമാന്യരൂപം.

൩. ആധ്മാനംഗമനേശക്തിർ ദൗർബല്യംദുർബലാഗ്നിതാ
ശോഥസ്സദനമംഗാനാം സംഗോവാതപുരീഷയോഃ

൪. ദാഹസ്തന്ദ്രാചസർവ്വേഷു ജഠരേഷുഭവന്തിഹി

## (൩൫) ഉദരനിദാനം

വയർവീക്കം, നടക്കാൻ ശക്തിയില്ലാതിരിക്കുക, ദുർബലത, അഗ്നിമാന്ദ്യം, നീരു, ശരീരങ്ങൾക്കു തളർച്ച, വായുവിനും മലത്തിനും തടവു കൂടാതെ ഇവയൊക്കെയും എല്ലാ ഉദരരോഗങ്ങളിലുമുണ്ടാകും.

### ഉദരസംഖ്യ.

പൃഥഗ്ദോഷൈസ്സമസ്തൈശ്ച പ്ലീഹബദ്ധക്ഷതോദകൈഃ
൧. സംഭവന്ത്യുദരാണ്യഷ്ടൌ തേഷാം ലിംഗം പൃഥക് ശൃണു

ഉദരം വാതംകൊണ്ടും പിത്തംകൊണ്ടും കഫംകൊണ്ടും വാതപിത്തകഫങ്ങൾകൊണ്ടും നാലുവിധം. പ്ലീഹ ബദ്ധഗുദം ക്ഷതം ഉദകം ഇവകളെക്കൊണ്ടു നാലുവിധം. ഇങ്ങനെ എട്ടുവിധമാകുന്നു. അവയുടെ പേരുകൾ വാതോദരം പിത്തോദരം കഫോദരം, സന്നിപാതോദരം പ്ലീഹോദരം, ബദ്ധോദരം ക്ഷതോദരം ഉദകോദരം എന്നിങ്ങിനെയാകുന്നു. അവയുടെ ലക്ഷണം പ്രത്യേകം കേട്ടാലും.

### വാതോദരലക്ഷണം.

തത്ര വാതോദരേ ശോഥഃ പാണിപാന്നാഭികുക്ഷിഷു
൨. കുക്ഷിപാർശ്വോദരകടീപൃഷ്ഠരുക്പർവ്വഭേദനം
ശുഷ്കകാസോംഗമർദ്ദോധോ ഗുരുതാമലസംഗ്രഹഃ
൩. ശ്യാവാരുണത്വഗാദിത്വമകസ്മാദ്വൃദ്ധിഹ്രാസവൽ
സതോദഭേദമുദരം തനുകൃഷ്ണസിരാതതം
൪. ആധ്മാതദൃതിവച്ഛബ്ദമാഹതം പ്രകരോതി ച
വായുശ്ചാത്ര സരുക്ശബ്ദോ വിചരേത്സർവ്വതോഗതിഃ

വാതോദരത്തിന്നു കയ്യ് പാദങ്ങളിലും കാലിന്റെ അടിയിലും നാഭിയിലും വയറ്റിലും നീരുണ്ടാകും. വയറ്റിലും പാർശ്വഭാഗങ്ങളിലും അരക്കെട്ടിലും പുറത്തും വേദനയുണ്ടാകും. സന്ധികൾ പിളരുന്നപോലെ വേദനയുമുണ്ടാകും. ഉണങ്ങിയ ചുമയും ദേഹംവേദനയും കീഴ്വയർ കനക്കുകയും മലബന്ധിച്ചിരിക്കയും തൊലി, നഖം, മൂത്രം, മലം മുതലായവ കരവാളിച്ചിട്ടോ ചുവന്നിട്ടോ ഇരിക്കയും ചെയ്യും. കാരണം കൂടാതെ വയർ ചിലപ്പോൾ വീർപ്പിച്ചും ചുരുങ്ങിയിരിക്കയും ചെയ്യും. വയറ്റിൽ കുത്തിനോവുക പിളർന്നനോവുക വയറ്റത്തു കറുത്തു ചെറിയ ഞരമ്പുകൾ വ്യാപിച്ചിരിക്കുക, വയറ്റിൽ തട്ടിയാൽ ഊതിവീർപ്പിച്ച തോൽത്തുരുത്തിയുടെ ശബ്ദംപോലെ ശബ്ദം കേൾക്കുക, വായു വേദനയോടുകൂടി എല്ലാടത്തും വയറ്റിൽ മുഴുവനും സഞ്ചരിക്കുക ഇവയുമുണ്ടാകും.

### പിത്തോദരലക്ഷണം

൫. പിത്തോദരേ ജ്വരോ മൂർച്ഛാ ദാഹസ്തൃട് കടുകാസ്യതാ
ഭ്രമോതിസാരഃ പീതത്വം ത്വഗാദാവുദരം ഹരിൽ
൬. പീതതാമ്രസിരാനദ്ധം സസ്വേദം സോഷ്മ ദഹ്യതേ
ധൂമായതി മൃദുസ്പർശം ക്ഷിപ്രപാകം പ്രദൂയതേ

പിത്തോദരത്തിന്നു പനിയും മോഹാലസ്യവും ചുട്ടുനീറ്റലും ദാഹവും ഉണ്ടാകും. വായിൽ എരിവുരസം തോന്നും. തലതിരിച്ചിലും അതിസാരവുമുണ്ടാകും. തൊലി നഖം മൂത്രം മുതലായവ മഞ്ഞളിച്ചിരിക്കും. വയറു പച്ചനിറമായും മഞ്ഞളിച്ചും ചെമ്പിച്ചും ഇരിക്കുന്ന ഞരമ്പുകളാൽ വ്യാപിക്കപ്പെട്ടതായിരിക്കും. വയറ്റിന്നു വിയർപ്പും ചൂടും നീറലും പുകച്ചിലുമുണ്ടാകും. വയറു തൊട്ടാൽ മാർദ്ദവമുള്ളതായിരിക്കും. പെട്ടെന്നു പഴുക്കുന്നതും അത്യന്തം ദുഃഖകരവുമായിരിക്കും.

### കഫോദരലക്ഷണം.

൭. ശ്ലേഷ്മോദരേംഗസദനം സ്വാപശ്വയഥുഗൌരവം
നിദ്രോൽക്ലേശാരുചിശ്വാസകാസശുക്ലത്വഗാദിതാ

൨൮. ഉദരം സ്തിമിതം സ്നിഗ്ദ്ധം ശുക്ലരാജീതതം മഹത്
ചിരാഭിവൃദ്ധം കഠിനം ശീതസ്പർശം ഗുരു സ്ഥിരം

കഫം കൊണ്ടുണ്ടാകുന്ന ഉദരത്തിന്നു ദേഹത്തിന്നു തളർച്ചയും തരിപ്പും നീരുകെട്ടും ഉണ്ടാകും. അധികമായ ഉറക്കം ഉൾക്ലേശം അരുചി ശ്വാസം ചുമ ഇവയുമുണ്ടാകും. കൈ കാൽ നഖം, മുഖം, മൂത്രം, ത്വക്ക് ഇവ വെളുത്തിരിക്കും. വയറു സ്തംഭിച്ചിട്ടും സ്നിഗ്ദ്ധതയോടുകൂടിയും വെളുത്ത രേഖകളാൽ വ്യാപിക്കപ്പെട്ടതായിട്ടും വലുതായിട്ടുമിരിക്കും. വളരെക്കാലംകൊണ്ടേ വർദ്ധിക്കൂ. വയറു കഠിനമായും തൊട്ടാൽ ശീതമായും കനത്തിട്ടും ഉറച്ചിട്ടുമിരിക്കും.

## സന്നിപാതോദരലക്ഷണം.

൨൯. സ്ത്രീയന്നപാനം നഖരോമമൂത്ര
വിഡാർത്തവൈര്യുക്തമസാധുവൃത്താഃ
യസ്മൈ പ്രയച്ഛന്ത്യരയോ ഗരാംശ്ച
ദുഷ്ടാംബുദൂഷീവിഷസേവനാദ്വാ.

൩൦. തേനാശു രക്തം കുപിതാശ്ച ദോഷാഃ
കുർവ്വന്തി ഘോരം ജഠരം ത്രിലിംഗം
തച്ഛീതവാതേഽഭ്രദിനേ ച
വിശേഷതഃ കുപ്യതി ദഹ്യതേ ച.

൩൧. സ ചാതുരോ മൂർച്ഛതി വിപ്രസക്തം
പാണ്ഡുഃ കൃശഃ ശുഷ്യതി തൃഷ്ണയാ ച
ദൂഷ്യോദരം കീർത്തിതമേതദേവ
പ്ലീഹോദരം കീർത്തയതോ നിബോധ

സ്ത്രീകൾ വശീകരിപ്പാൻവേണ്ടി നഖം രോമം മൂത്രം, മലം മുതലായവയോടുകൂടി ആർത്തവരക്തം ചേർത്ത അന്നപാനം നിമിത്തമായിട്ടോ ശത്രുക്കളാൽ കൊടുക്കപ്പെട്ട വിഷത്തിന്റെ സംബന്ധം നിമിത്തമായിട്ടോ ദുഷിച്ചിട്ടുള്ള വെള്ളത്തെയോ പുല്ല് ഇല മുതലായവ വീണു ദുഷിച്ചതായ വെള്ളത്തെയോ കുടിക്ക നിമിത്തമായിട്ടോ ദൂഷീവിഷപാനം ഹേതുവായിട്ടോ രക്തവും വാതാദിദോഷങ്ങളും കോപിച്ചു വാതോദരത്തിന്റെയും പിത്തോദരത്തിന്റെയും കഫോദരത്തിന്റെയും ലക്ഷണങ്ങളോടുകൂടിയതായി അതിഭയങ്കരമായിരിക്കുന്ന ഉദരത്തെയുണ്ടാക്കും. അതു തണുത്ത കാറ്റോടുകൂടിയിരിക്കുന്ന സമയത്തിങ്കലും മേഘാവൃതമായിരിക്കുന്ന ദിവസത്തിങ്കലും വിശേഷിച്ചും കോപിക്കും. അപ്പോൾ ദാഹമുണ്ടാകും. ആ രോഗി എല്ലായ്പോഴും മോഹിക്കും. ദേഹം വെളുക്കയും ചടക്കയും ചെയ്യും. തണ്ണീർദാഹംകൊണ്ടു വരൾചയും ഉണ്ടാകും. സന്നിപാതോദരത്തിനു ദൂഷ്യോദരമെന്നും പേരുണ്ട്. ഇനി പ്ലീഹോദരത്തെക്കുറിച്ചു പറയുന്നു.

## പ്ലീഹോദരലക്ഷണം.

൩൨. വിദാഹ്യഭിഷ്യന്ദിരതസ്യ ജന്തോഃ
പ്രദുഷ്ടമത്യർത്ഥമസൃക്കഫശ്ച
പ്ലീഹാഭിവൃദ്ധിം കുരുതഃ പ്രവൃദ്ധൗ
പ്ലീഹോത്ഥമേതജ്ജഠരം വദന്തി

൩൩. തദ്വാമപാർശ്വേ പരിവൃദ്ധിമേതി
വിശേഷതഃ സീദതി ചാതുരോഽത്ര
മന്ദജ്വരാഗ്നിഃ കഫപിത്തലിംഗൈ
രുപദ്രുതഃ ക്ഷീണബലോഽതിപാണ്ഡുഃ

കഫത്തിന്റെ ആധിക്യംകൊണ്ടും മേദസ്സിന്റെ ബാഹുല്യംകൊണ്ടും വിശേഷിച്ചും ദോഷങ്ങളുടെ സ്ഥിരതകൊണ്ടും ബന്ധനംകൊണ്ടും സ്വഭാവംകൊണ്ടും പിത്ത ... ങ്ങളെ യിരിക്കുന്ന അർബ്ബുദങ്ങൾക്കുപോലും പഴുക്കുന്നില്ല.

ഇതി കേശവശേഖരകൃതൌ സാരചന്ദ്രികാഖ്യാനേ
മാധവനിദാനവ്യാഖ്യാനേ ഗളഗണ്ഡഗണ്ഡമാലാ
പചീഗ്രന്ഥ്യർബ്ബുദനിദാനം സമാപ്തം.

---

## വിദ്രധിനിദാനം.

### സമ്പ്രാപ്തി.

൧. ത്വഗ്രക്തമാംസമേദാംസി സന്ദൂഷ്യാസ്ഥിസമാശ്രിതാഃ
ദോഷാശ്ശോഫം ശനൈർഘോരം ജനയന്ത്യുച്ഛ്രിതാ ഭൃശം

൨. മഹാമൂലം രുജാവന്തം വൃത്തം വാപ്യഥവായതം
സ വിദ്രധിരിതി ഖ്യാതോ വിജ്ഞേയഃ ഷഡ്വിധശ്ച സഃ

൩. പൃഥഗ്ദോഷൈസ്സമസ്തൈശ്ച ക്ഷതേനാപ്യസൃജാ തഥാ
ഷണ്ണാമപി ഹി തേഷാന്തു ലക്ഷണം സമ്പ്രചക്ഷ്യതേ.

ഏറ്റവും വർദ്ധിച്ചിരിക്കുന്ന വാതാദിദോഷങ്ങൾ അസ്ഥിയെ ആശ്രയിച്ചിട്ട് തൊലി, രക്തം, മാംസം, മേദസ്സ്, ഇവയെ ദുഷിപ്പിച്ചിട്ട് പതുക്കെ ഭയങ്കരമായി വേദനയുള്ളതായി വലിയ വേരോടുകൂടിയതായി വൃത്താകാരമായിട്ടോ ദീർഘമായിട്ടോ ഇരിക്കുന്ന നീരിനെ ഉണ്ടാവിപ്പിക്കുന്നു. അതിന്നു വിദ്രധിയെന്നു പേർ. അതു വാതംകൊണ്ടും പിത്തംകൊണ്ടും കഫംകൊണ്ടും സന്നിപാതംകൊണ്ടും ക്ഷതംകൊണ്ടും രക്തംകൊണ്ടും ആറുവിധമാകുന്നു. ആ ആറുവക വിദ്രധികളുടെയും ലക്ഷണം പറയപ്പെടുന്നു.

### വാതവിദ്രധിലക്ഷണം.

൪. കൃഷ്ണോഽരുണോ വാ വിഷമോ ഭൃശമത്യർത്ഥവേദനഃ
ചിത്രോത്ഥാനപ്രപാകശ്ച വിദ്രധിർവാതസംഭവഃ.

വാതംനിമിത്തമുണ്ടാകുന്ന വിദ്രധി കറുത്തിട്ടോ ചുവന്നിട്ടോ ഇരിക്കും; ചിലപ്പോൾ അല്പമായിട്ടും ചിലപ്പോൾ വലുതായിട്ടും ഏറ്റവും വേദനയോടുകൂടിയും ഇരിക്കും. അതിന്റെ ഉത്ഥാനവും പാകവും നാനാപ്രകാരമാകുന്നു

### പിത്തവിദ്രധിലക്ഷണം.

൫. പക്വോദുംബരസങ്കാശഃ ശ്യാവോ വാ ജ്വരദാഹവാൻ
ക്ഷിപ്രോത്ഥാനപ്രപാകശ്ച വിദ്രധിഃ പിത്തസംഭവഃ

പിത്തംകൊണ്ടുണ്ടാകുന്ന വിദ്രധി അത്തിപ്പഴംപോലെയോ കറുവാളിച്ചിട്ടോ ഇരിക്കും. ജ്വരവും ഉഷ്ണവും ഉണ്ടാകും. വേഗത്തിൽ പൊന്തുകയും പഴുക്കുകയും ചെയ്യും.

### കഫവിദ്രധിലക്ഷണം.

൬. ശരാവസദൃശഃ പാണ്ഡുശ്ശീതസ്സ്നിഗ്ദ്ധോഽല്പവേദനഃ
ചിരോത്ഥാനപ്രപാകശ്ച വിദ്രധിഃ കഫസംഭവഃ

കഫംകൊണ്ടുണ്ടാകുന്ന വിദ്രധി ഏറ്റവും വലുതായിട്ടും വെളുത്ത നിറമായിട്ടും തണുപ്പോടും സ്നിഗ്ദ്ധതയോടും അല്പമായ വേദനയോടും കൂടിയുമിരിക്കും. വർദ്ധിപ്പും പഴുക്കലും വളരെക്കാലം വേണ്ടിവരും.

### പഴുത്തതിന്റെ ശേഷമുണ്ടാകുന്ന ലക്ഷണം.

൭. തനുപീതസിതാശ്ചൈഷാം സ്രാവാഃ ക്രമശഃ സ്മൃതാഃ

## (൪൯) ഭഗ്നനിദാനം

ഭഗ്നത്തിൽ കൈകാൽ കാണ്ഡമസ്ഥിയാൽ ശബ്ദമുണ്ടാകും. തൊട്ടാൽ സഹിക്കയില്ല. വിറയലും കം അതിനേറവും ശൂലമാദിശോഫവുമുണ്ടാകും; ഇരുന്നാലും നിന്നാലും കിടന്നാലും എന്തുവേണ്ട ഒരവസ്ഥയിലും സുഖവുമുണ്ടാകയില്ല. ഇതു കാണ്ഡഭഗ്നത്തിന്റെ ലക്ഷണമാകുന്നു.

൧. ഭഗ്നകാണ്ഡമഥോദ്ദിഷ്ടം പ്രാഗതി

സമാസതോ നാമഭിസ്തുല്യം

കാണ്ഡഭഗ്നം പന്ത്രണ്ടുപ്രകാരത്തിലധികമുണ്ട്. അതു സംക്ഷേപിച്ചു പേരിനനുരൂപമായി അറിഞ്ഞുകൊള്ളേണ്ടതാകുന്നു.

കൃച്ഛ്രസാദ്ധ്യലക്ഷണം.

൨. അല്പാശിനോനാത്മവതോ ജന്തോർവ്വാതാത്മകസ്യ ച

ഉപദ്രവൈർവ്വാ ജുഷ്ടസ്യ ഭഗ്നം കൃച്ഛ്രേണ സിദ്ധ്യതി।

അല്പമായി ഭക്ഷിക്കുക, ആത്മാവിനു ബലമില്ലാതിരിക്കുക വാതപ്രകൃതിയുള്ളവനായിരിക്കുക, ജ്വരം, വയർവീർപ്പു മലമൂത്രങ്ങൾക്കു തടവു ഇത്യാദി ഉപദ്രവങ്ങളോടുകൂടിയിരിക്കുക, ഈ ലക്ഷണങ്ങൾ ഉള്ളവർക്കുണ്ടാകുന്ന ഭഗ്നം (ഒടിഞ്ഞ എല്ലു) കൃച്ഛ്രസാദ്ധ്യമാകുന്നു.

അസാദ്ധ്യലക്ഷണം.

൩. ഭിന്നം കപാലം കട്യാന്തു സന്ധിമുക്തം തഥാ ച്യുതം

ജഘനം പ്രതിപിഷ്ടഞ്ച വർജ്ജയേത്തച്ചികിത്സകഃ.

൪. അസംശ്ലിഷ്ടകപാലഞ്ച ലലാടേ ചൂർണ്ണിതഞ്ച യത്

ഭഗ്നം സ്തനാന്തരേ ശംഖപൃഷ്ഠമൂർദ്ധ്നി ച വർജ്ജയേത്.

അരപ്രദേശത്തിലെ എല്ലു ഉടഞ്ഞാൽ ആയതും സന്ധികളിലെ എല്ലു ഇളകിയാൽ ആയതും അരയുടെ മുൻഭാഗത്ത എല്ലു പൊടിഞ്ഞാൽ ആയതും വൈദ്യൻ ഉപേക്ഷിക്കേണ്ടതാകുന്നു. തലയോടിളകി നെറ്റിയിൽ ചേരാതെയിരിക്കുന്ന തലയോടും പൊടിഞ്ഞതായ നെറ്റിയെല്ലും ഉപേക്ഷിക്കേണ്ടതാകുന്നു മാറിടത്തിലും പുറത്തും ചെന്നികളിലും ശിരസ്സിന്നും ഉള്ള ഭഗ്നത്തെയും ഉപേക്ഷിക്കണം

൫. സമ്യക്സംഹിതമപ്യസ്ഥി ദുർന്ന്യാസാദ്ദുർന്നിബന്ധനാൽ

സംക്ഷോഭാദ്വാപി യദ്ഗച്ഛേദ്വിക്രിയാം തദ്വിവർജ്ജയേത്.

എല്ലു നല്ല സന്ധികളോടുകൂടിയതാണെങ്കിലും അതിനെ ശരിയായി വച്ചുകെട്ടാതെയിരുന്നാൽ അതിന്നു വികാരമുണ്ടാകും. എല്ലിന്നു ചതവു പറ്റിയാലും വികാരമുണ്ടാവും അതിനെ വരുന്നതിനെ ഉപേക്ഷിക്കേണ്ടതാകുന്നു.

അസ്ഥികളുടെ വിശേഷംകൊണ്ടു

ഭഗ്നത്തിന്നും വിശേഷമുണ്ടാകുമെന്നു പറയുന്നു.

൬. തരുണാസ്ഥീനി നമ്യന്തേ ഭിദ്യന്തേ നലകാനി ച

കപാലാനി വിഭജ്യന്തേ സ്ഫുടന്തി രുചകാനി ച.

തരുണാസ്ഥി, നലകാസ്ഥി, കപാലാസ്ഥി, വലയാസ്ഥി, രുചകാസ്ഥി ഇങ്ങനെ അഞ്ചുവിധം അസ്ഥികളുണ്ട്. അവയിൽ തരുണാസ്ഥികൾ വളയുന്നു നലകാസ്ഥികൾ പിളരുന്നു. കപാലാസ്ഥികൾ പൊട്ടുന്നു. രുചകാസ്ഥികളും വലയാസ്ഥികളും സ്ഥാനത്തിൽനിന്നു ഇളകിപ്പോകുന്നു.

ഇതി കേരളദേശികകൃതൌ സാരചന്ദ്രികാഖ്യായാം

മാധവനിദാനവ്യാഖ്യായാം

ഭഗ്നനിദാനം സമാപ്തം.

## നാഡീവ്രണനിദാനം

### സംപ്രാപ്തി.

൧. യഃ ശോഥമാമമതിപക്വമുപേക്ഷതേഽജ്ഞോ
യോ വാ വ്രണം പ്രചുരപൂയമസാധുവൃത്തഃ
അഭ്യന്തരം പ്രവിശതി പ്രവിദാര്യ തസ്യ
സ്ഥാനാനി പൂർവ്വവിഹിതാനി തതസ്സ പൂയഃ

൨. തസ്യാതിമാത്രഗമനാദ്ഗതിരിഷ്യതേ തു
നാഡീവ യദ്വഹതി തേന മതാ തു നാഡീ

നല്ലവണ്ണം പഴുത്തിരിക്കുന്ന നീരിനെ പഴുത്തില്ലെന്നു വിചാരിച്ചു കീറിക്കാതെ ഉപേക്ഷിക്കയൊ ഏറ്റവും ചലമുള്ളതും വ്രണവിരോധങ്ങളായിരിക്കുന്ന ആഹാരങ്ങളെ സേവിക്കയൊ വല്ലതെല്ലാം പഴുപ്പോടുകൂടിയ വ്രണത്തെ ഉപേക്ഷിക്കയൊ ചെയ്യുമ്പോൾ അതിന്റെ അകത്തു നിറഞ്ഞ ചലം മാംസാദിധാതുക്കളെ പൊട്ടിച്ചു അവയെ കീറിച്ചു ഉള്ളിൽ ചെല്ലുന്നു; അളവധികമായി ഗമിക്ക ഹേതുവായിട്ടു അതിന്നു ഗതിയെന്നു പേർ പറയപ്പെടുന്നു. ഉള്ളിൽ സുഷിരമുള്ളതായ നാഡി എന്നപോലെ വഹിക്കനിമിത്തം അതിനെ നാഡിയെന്നു പറയുന്നു

### നാഡീവ്രണസംഖ്യ

ദോഷൈസ്ത്രിഭിർഭവതി സാ പൃഥഗേകശശ്ച
സമ്മൂർച്ഛിതൈരപി ച ശല്യനിമിത്തതോഽന്യാ.

നാഡീവ്രണം വാതംകൊണ്ടും പിത്തംകൊണ്ടും കഫംകൊണ്ടും സന്നിപാതംകൊണ്ടും ശല്യംകൊണ്ടും ഉണ്ടാകുന്നതാകയാൽ അഞ്ചു വിധമാകുന്നു.

### വാതനാഡീവ്രണലക്ഷണം.

൩. തത്രാനിലാത്പരുഷസൂക്ഷ്മമുഖീ സശൂലാ
ഫേനാനുവിദ്ധമധികം സ്രവതി ക്ഷപായാം

വാതംനിമിത്തമുണ്ടാകുന്ന നാഡീവ്രണം പരുഷമായിട്ടും ചെറിയ മുഖത്തോടും വേദനയോടും നുരയോടുംകൂടിയും ചലം സ്രവിച്ചിട്ടും ഇരിക്കും. രാത്രിയിൽ അധികമായി ചലം സ്രവിക്കും.

### പിത്തനാഡീവ്രണലക്ഷണം.

പിത്താത്തൃഷാജ്വരകരീ പരിദാഹയുക്താ
പീതം സ്രവത്യധികമുഷ്ണമഹസ്സു ചാപി

പിത്തംകൊണ്ടുണ്ടാകുന്ന നാഡീവ്രണത്തിന്നു തണ്ണീർദാഹവും പനിയും ചുട്ടുനീറ്റലും ഉണ്ടാകും. മഞ്ഞളിച്ചും ചൂടോടുകൂടിയുമിരിക്കുന്ന ചലം അതിൽനിന്നൊഴുകും. പകലധികമായുമൊഴുകും.

### കഫനാഡീവ്രണലക്ഷണം.

൪. ജ്ഞേയാ കഫാദ്ബഹുഘനാർജ്ജുനപിച്ഛിലാസ്രാ
സ്തബ്ധാ സകണ്ഡുരരുജാ രജനീപ്രവൃദ്ധാ

കഫംനിമിത്തമുണ്ടാകുന്ന നാഡീവ്രണത്തിന്നു കട്ടിയുള്ളതും വെളുത്തതും പശപോലെയും ഇരിക്കുന്ന ചലം അതിൽനിന്നൊഴുകും. സ്തംഭിച്ചിട്ടും ചൊറിച്ചിലോടുകൂടിയും വേദനയോടുകൂടാതെയുമിരിക്കും. രാത്രിയിൽ അധികം ചലം ഒലിക്കും.

### സന്നിപാതനാഡീവ്രണലക്ഷണം.

ദാഹജ്വരശ്വാസനമൂർച്ഛനവക്ത്രശോഷാ
യസ്യാം ഭവന്ത്യഭിഹിതാനി ച ലക്ഷണാനി

പരുപരത്തിട്ടും വക്ക ചുവന്നിട്ടും ഉള്ളു കറുവാളിച്ചിട്ടും വേദനയോടുകൂടിയും മരമാനിന്റെ നാക്കുപോലെ ഇരിക്കുന്ന കുഷ്ഠത്തെ ഋഷ്യജിഹ്വമെന്നു പറയുന്നു.

പുണ്ഡരീകകുഷ്ഠം.

സശ്വേതം രക്തപര്യന്തം പുണ്ഡരീകദളോപമം.
൧൩. സോത്സേധഞ്ച സരാഗഞ്ച പുണ്ഡരീകം തദുച്യതേ

പുണ്ഡരീകമെന്ന കുഷ്ഠം നടുവൽപം വെളുത്തും ചുവന്നിരിക്കുന്ന വക്കോടുകൂടിയും വെൺതാമരയിലപോലെയും ഉയർന്നും മദ്ധ്യം ചുവന്നും ഇരിക്കും.

സിദ്ധ്മകുഷ്ഠലക്ഷണം.

ശ്വേതം താമ്രം തനു ച യദ് രജോ ഘൃഷ്ടം വിമുഞ്ചതി.
൧൪. പ്രായശശ്ചോരസി തത്സിദ്ധ്മമലാബൂകുസുമോപമം

സിദ്ധ്മമെന്ന കുഷ്ഠം വെളുത്തും ചെമ്പിച്ചും നേരിയതായിരിക്കും. ചൊറിഞ്ഞാൽ പൊടി പുറപ്പെടും. ചുരക്കപ്പൂവിനോടു സദൃശമായിരിക്കും. അതു മിക്കതും ഉരസ്സിലുണ്ടാകും.

കാകണകുഷ്ഠലക്ഷണം.

യത്കാകണന്തികാവർണ്ണം സപാകം തീവ്രവേദനം
൧൫. ത്രിദോഷലിംഗം തത്കുഷ്ഠം കാകണം നൈവ സിദ്ധ്യതി

കാകണമെന്ന കുഷ്ഠം കുന്നിക്കുരുപോലെ മദ്ധ്യം കറുത്തും വക്ക ചുവന്നും ഇരിക്കും. അല്ലായെങ്കിൽ മദ്ധ്യം ചുവന്നും വക്ക കറുത്തുമിരിക്കും. അതിന്നു പഴുപ്പും കഠിനമായ വേദനയും ഉണ്ടാകും. എല്ലാ കുഷ്ഠങ്ങളുടെ ലക്ഷണങ്ങളും അതിൽ കാണും. ഇതു സാദ്ധ്യമല്ല.

ഏകകുഷ്ഠത്തിന്റെയും ചർമ്മകുഷ്ഠത്തിന്റെയും ലക്ഷണം.

അസ്വേദനം മഹാവാസ്തു യന്മത്സ്യശകലോപമം.
൧൬. തദേകകുഷ്ഠം ചർമ്മാഖ്യം ബഹലം ഹസ്തിചർമ്മവത്

ഏകകുഷ്ഠം വിയർപ്പുകൂടാതെയും ഏടിയിൽ പരപ്പോടുകൂടിയും മത്സ്യത്തിന്റെ തോലിയോടു സദൃശമായും ഇരിക്കും. ചർമ്മകുഷ്ഠം ശരീരം മുഴുവനും നിറഞ്ഞു ആനത്തോലുപോലെ പരുപരപ്പോടുകൂടിയിരിക്കും.

കിടിഭകുഷ്ഠലക്ഷണം.

ശ്യാവം കിണഖരസ്പർശം പരുഷം കിടിഭം സ്മൃതം

കിടിഭകുഷ്ഠം കറുത്തും തഴമ്പുപോലെ മാർദ്ദവമില്ലാത്തതായും പരുപരപ്പോടുകൂടിയുമിരിക്കും.

വൈപാദികകുഷ്ഠലക്ഷണം.

൧൭. വൈപാദികം പാണിപാദസ്ഫുടനം തീവ്രവേദനം

വൈപാദികകുഷ്ഠം ഉള്ളംകയ്യിലും കാലിന്റെ അടിയിലുമുള്ള മാംസത്തെയും തൊലിയെയും വിള്ളപ്പുറപ്പെടും അസഹ്യമായിരിക്കുന്ന വേദനയും ഉണ്ടാകും.

അലസകകുഷ്ഠലക്ഷണം

കണ്ഡൂമദ്ഭിഃ സരാഗൈശ്ച ഗണ്ഡൈരലസകം ചിതം

അലസകകുഷ്ഠം ചൊറിച്ചിലോടും ചുവപ്പോടുംകൂടിയ മുഴകളാൽ വ്യാപിക്കപ്പെട്ടതായിരിക്കും.

ദദ്രുമണ്ഡലകുഷ്ഠലക്ഷണം

൧൮. സകണ്ഡൂരാഗപിടകം ദദ്രുമണ്ഡലമുദ്ഗതം

ദദ്രുമണ്ഡലമെന്ന കുഷ്ഠം ചൊറിച്ചിലും ചുവപ്പുമുള്ള പിടകകളോടുകൂടി തടിച്ചു വട്ടമായിരിക്കും.

ചർമ്മദലകുഷ്ഠലക്ഷണം.

൧൯. രക്തം സശൂലം കണ്ഡൂമത് സസ്ഫോടം യദ്ദലത്യപി

൨൧. തച്ചർമ്മദലമാഖ്യാതം സംസ്പർശാസഹമുച്യതേ

ചർമ്മദലമെന്ന കുഷ്ഠം ചുവന്നിട്ടും വേദനയോടും ചൊറിച്ചിലോടും പുളുകങ്ങളോടും കൂടിയും തൊട്ടാൽ സഹിച്ചുകൂടാത്തതായിട്ടും ഇരിക്കും.

പാമാകുഷ്ഠലക്ഷണം.

൨൨. സൂക്ഷ്മാ ബഹ്വ്യഃ പിടകാഃ സ്രാവവത്യഃ
പാമേത്യുക്താഃ കണ്ഡുമത്യഃ സദാഹാഃ

പാമ എന്ന കുഷ്ഠത്തിന്ന ചെറുതായിരിക്കുന്ന കുരുക്കൾ വളരെ ഉണ്ടാകും. അവ പഴുത്തു പൊട്ടിയൊലിക്കും. ചൊറിച്ചിലോടുംചുടോടുംകൂടിയുമിരിക്കും.

കച്ഛുകുഷ്ഠലക്ഷണം.

സൈവ സ്ഫോടൈഃ സതീവ്രദാഹൈരുപേതാ
ജ്ഞേയാ പാണ്യോഃ കച്ഛുരുഗ്രാ സ്ഫിചോശ്ച

മേൽപ്പറയപ്പെട്ട പാമതന്നെ അനേകമായ ചുടോടും വലിയ പുളുകങ്ങളോടും കൂടിയിരുന്നാൽ കച്ഛുവാകുന്നു. അതു കയ്പടത്തിലും ആസനത്തിലുംഉണ്ടാകും ഉഗ്രവുമാകുന്നു

വിസ്ഫോടലക്ഷണം

൨൩. സ്ഫോടാഃ ശ്യാവാരുണാഭാസാ വിസ്ഫോടാഃ സ്യുസ്തനുത്വചഃ

വിസ്ഫോടമെന്ന കുഷ്ഠം കറുവാളിച്ചും ചുവന്നും ഇരിക്കുന്ന പുളുകങ്ങളോടും നേർത്ത തൊലിയോടും കൂടിയിരിക്കും.

ശതാരുകുഷ്ഠലക്ഷണം.

രക്തം ശ്യാവം സദാഹാർത്തി ശതാരുഃ സ്യാദ്ബഹുവ്രണം.

ശതാരുസ്സെന്ന കുഷ്ഠം ചുവന്നു കറുവാളിച്ചും ചുടോടും വേദനയോടും വളരെ വ്രണങ്ങളോടും കൂടിയുമിരിക്കും.

വിചർച്ചികാകുഷ്ഠലക്ഷണം.

൨൪. സകണ്ഡൂ പിടകാ ശ്യാവാ ബഹുസ്രാവാ വിചർച്ചികാ

ചൊറിച്ചിലോടും കുരുക്കളോടും കൂടിയും കറുവാളിച്ചും പലവ്രണങ്ങളോടുകൂടിയും ഇരിക്കുന്ന കുഷ്ഠം വിചർച്ചികയാകുന്നു.

ദോഷത്രയജനിതകുഷ്ഠലക്ഷണം.

ഖരം ശ്യാവാരുണം രൂക്ഷം വാതാത്കുഷ്ഠം സവേദനം

൨൫. പിത്താൽ പ്രകുപിതം ദാഹരാഗസ്രാവാന്വിതം സ്മൃതം.
കഫാൽ ക്ലേദി ഘനം സ്നിഗ്ദ്ധം സകണ്ഡൂ ശൈത്യഗൗരവം.

വാതം ഹേതുവായിട്ടുണ്ടാകുന്ന കുഷ്ഠം പരുപരുത്തിട്ടും കറുവാളിച്ചിട്ടും അല്ലെങ്കിൽ ചുവന്നിട്ടും രൂക്ഷമായും വേദനയോടുകൂടിയുമിരിക്കും; പിത്തം ഹേതുവായിട്ടുണ്ടാകുന്ന കുഷ്ഠത്തിന്ന കത്തിനോവും ചുടും ചുവപ്പും സ്രാവവുമുണ്ടാകും. കഫം ഹേതുവായിട്ടുണ്ടാകുന്ന കുഷ്ഠം നനവോടുകൂടി തടിച്ചു മിനുത്തു ചൊറിച്ചിലോടും ശൈത്യത്തോടും ഗുരുത്വത്തോടും കൂടിയിരിക്കും; ഈ രണ്ടു ദോഷങ്ങളുടെ കോപംഹേതുവായിട്ടുണ്ടാകുന്ന കുഷ്ഠത്തിന്ന ആ രണ്ടു ദോഷങ്ങളുടെയും കോപം ഹേതുവായിട്ടുണ്ടാകുന്ന കുഷ്ഠങ്ങളുടെ ലക്ഷണങ്ങളുണ്ടാകും. സന്നിപാതകുഷ്ഠത്തിന്ന മൂന്നുമാതിരി കുഷ്ഠങ്ങളുടെയുംലക്ഷണങ്ങളുണ്ടാകും.

ത്വഗാദിധാതുക്കളിൽ നില്ക്കുന്ന കുഷ്ഠത്തിന്റെ ലക്ഷണം.

രസധാതുഗതകുഷ്ഠലക്ഷണം.

൨൬. ത്വക്സ്ഥേ വൈവർണ്യമംഗേഷു കുഷ്ഠേ രൗക്ഷ്യം ച ജായതേ
ത്വക്സ്വാപോ രോമഹർഷശ്ച സ്വേദസ്യാതിപ്രവർത്തനം.

കുഷ്ഠം രസധാതുവിൽ (ത്വക്ക) നിൽക്കുമ്പോൾ നിറപ്പകർച്ചയും രൂക്ഷതയും കത്തിനോവും തൊലിക്ക തരിപ്പും രോമാഞ്ചവും അധികമായ വിയർപ്പും ഉണ്ടാകും.

# വിസർപ്പനിദാനം.

൧. ലവണാമ്ലകടൂഷ്ണാദി സംസേവാദോഷകോപനൈഃ
വിസർപ്പസ്സപ്തധാജ്ഞേയസ്സർവ്വതഃപരിസർപ്പണാൽ.

൨. പൃഥക്ത്രയസ്ത്രിഭിശ്ചൈക വിസർപ്പോ ദ്വന്ദ്വജാസ്ത്രയഃ
വാതികഃപൈത്തികശ്ചൈവ കഫജസ്സാന്നിപാതികഃ

൩. ചത്വാരഏതേവിസർപ്പാ വക്ഷ്യന്തേദ്വന്ദ്വജാസ്ത്രയഃ
ആഗ്നേയോവാതപിത്താഭ്യാം ഗ്രന്ഥ്യാഖ്യഃകഫവാതജഃ

൪. യസ്തുകർദ്ദമകോഘോര സ്സപിത്തഃകഫസംഭവഃ

ഉപ്പും പുളിയും എരിവും ഉഷ്ണവുമുള്ള പദാർത്ഥങ്ങൾ എല്ലായ്പോഴും സേവിക്കുക ഹേതുവായിട്ട് വാതാദിദോഷങ്ങൾ കോപിച്ചു വിസർപ്പത്തെ ഉണ്ടാക്കുന്നു. ആ വിസർപ്പം ഏഴു പ്രകാരമുണ്ട്. എല്ലായിടവും വ്യാപിക്ക ഹേതുവായിട്ട് അതിനെ വിസർപ്പമെന്നു പറയുന്നു. വിസർപ്പം വെവ്വേറെയുള്ള ദോഷങ്ങളെക്കൊണ്ടു മൂന്നും മൂന്നു ദോഷങ്ങൾ കൂടിച്ചേർന്നൊന്നും ഈരണ്ടു ദോഷങ്ങളെക്കൊണ്ടു മൂന്നും ഇങ്ങനെയാകുന്നു ഏഴുപ്രകാരം. അതു വാതഹേതുവായിട്ടും പിത്തഹേതുവായിട്ടും കഫഹേതുവായിട്ടും സന്നിപാതഹേതുവായിട്ടും നാലു. വാതപിത്തങ്ങൾ ഹേതുവായിട്ടും വാതകഫങ്ങൾ ഹേതുവായിട്ടും പിത്തകഫങ്ങൾ ഹേതുവായിട്ടും മൂന്നു. വാതപിത്തങ്ങൾ ഹേതുവായിട്ട് അഗ്നിവിസർപ്പമുണ്ടാകുന്നു. കഫവാതങ്ങൾ ഹേതുവായിട്ട് ഗ്രന്ഥിവിസർപ്പമുണ്ടാകുന്നു. പിത്തകഫങ്ങൾ ഹേതുവായിട്ട് ഘോരമായ കർദ്ദമവിസർപ്പമുണ്ടാകുന്നു.

## ദോഷദൂഷ്യസംബന്ധം.

രക്തംലസീകാത്വങ് മാംസം ദൂഷ്യംദോഷാസ്ത്രയോമലാഃ

൫. വിസർപ്പാണാംസമുത്പത്തൗ വിജ്ഞേയാസ്സപ്തധാതവഃ

രക്തം ഉദകം ത്വക്ക് മാംസം ഇവയും വാതപിത്തകഫങ്ങളുമാകുന്നു ഏഴു ധാതുക്കൾ വിസർപ്പോല്പത്തിയിങ്കൽ ഏറ്റവും ദുഷിക്കുന്നു എന്നു അറിഞ്ഞുകൊള്ളേണം.

## വാതവിസർപ്പലക്ഷണം

തത്രവാതാത്സവിസർപ്പോ വാതജ്വരസമവ്യഥഃ

൬. ശോഫസ്ഫുരണനിസ്തോദ ഭേദായാമാർത്തിഹർഷവാൻ.

വാതവിസർപ്പത്തിങ്കൽ വാതജ്വരത്തോടു സദൃശങ്ങളായ വേദനകളും നീരും [illegible] കുത്തിനോവും പിളർന്നനോവും വലിച്ചിഴിക്കയും വേദനയും തരിപ്പും ഉണ്ടാകും.

## പിത്തവിസർപ്പലക്ഷണം.

പിത്താദ്ദ്രുതഗതിഃപിത്ത ജ്വരലിംഗോതിലോഹിതഃ

പിത്തവിസർപ്പം [illegible] ദേഹത്തിൽ വ്യാപിക്കയും പിത്തജ്വരലക്ഷണങ്ങൾ കാണുകയും അധികമായി ചുവന്നിരിക്കയും ചെയ്യുന്നതാകുന്നു.

## കഫവിസർപ്പലക്ഷണം.

൭. കഫാത്കണ്ഡൂയുതസ്സ്നിഗ്ദ്ധഃ കഫജ്വരസമാനരുക്

ചൊറിച്ചിലും സ്നിഗ്ദ്ധതയും കഫജ്വരത്തിന്നുള്ള വേദനയും ഉണ്ടാകുന്നതു കഫവിസർപ്പലക്ഷണമാകുന്നു.

## സന്നിപാതവിസർപ്പലക്ഷണം.

സന്നിപാതസമുത്ഥശ്ച സർവ്വലിംഗസമന്വിതഃ

സന്നിപാതവിസർപ്പം എല്ലാ വിസർപ്പങ്ങളുടെയും ലക്ഷണങ്ങളോടുകൂടിയിരിക്കും.

## അഗ്നിവിസർപ്പലക്ഷണം.

൮. വാതപിത്താജ്ജ്വരച്ഛർദ്ദി മൂർച്ഛാതീസാരതൃഡ്ഭ്രമൈഃ
അസ്ഥിഭേദാഗ്നിസദന തമകാരോചകൈര്യുതഃ

പിത്താത്മകോഞ്ജനവപുശ്ചഭവേദസാദ്ധ്യഃ
കൃച്ഛ്രാശ്ച മർമ്മസു ഭവന്തി ഹി സർവ്വ ഏവ

വാതവിസർപ്പവും കഫവിസർപ്പവും പിത്തവിസർപ്പവും സാദ്ധ്യങ്ങൾ. സന്നിപാതവിസർപ്പവും ക്ഷതവിസർപ്പവും അസാദ്ധ്യങ്ങൾ. പിത്തത്തിന്റെ അതിയായ കോപത്തോടും അഞ്ജനംപോലെ കറുത്തിരിക്കുന്ന ശരീരത്തോടുംകൂടിയ വിസർപ്പം അസാദ്ധ്യം. മർമ്മസ്ഥാനത്തോടു സംബന്ധിച്ചുള്ള എല്ലാ വിസർപ്പങ്ങളും കൃച്ഛ്രസാദ്ധ്യങ്ങളാകുന്നു.

ഇതികേരളദേശികകൃതസാരചന്ദ്രികാഖ്യാനേ
മാധവനിദാനവ്യാഖ്യാനേ വിസർപ്പനിദാനം
സമാപ്തം.

—

## വിസ്ഫോടനിദാനം.

൧. കട്വമ്ലതീക്ഷ്ണോഷ്ണവിദാഹിരൂക്ഷ
ക്ഷാരൈരജീർണ്ണാദ്ധ്യശനാതപൈശ്ച
തഥർത്തുദോഷേണവിപര്യയേണ
കുപ്യന്തിദോഷാഃ പവനാദയസ്തു.

൨. ത്വചമാശ്രിത്യതേരക്ത മാംസാസ്ഥീനിപ്രദൂഷ്യ ച
ഘോരാൻകുർവ്വന്തിവിസ്ഫോടാൻ സർവ്വാൻജ്വരപുരസ്സരാൻ.

എരിവും പുളിയും തീക്ഷ്ണമായും ഉഷ്ണമായും വിദാഹിയായും രൂക്ഷമായുമിരിക്കുന്ന പദാർത്ഥങ്ങളെയും ക്ഷാരദ്രവ്യങ്ങളെയും ഭക്ഷിക്ക ഹേതുവായിട്ടും അപക്വദ്രവ്യത്തിന്റെ ഭക്ഷണം ഹേതുവായിട്ടും അതിഭക്ഷണം ഹേതുവായിട്ടും വെയിൽ കൊൾക ഹേതുവായിട്ടും ശീതോഷ്ണാദികളുടെ അതിയോഗം ഹേതുവായിട്ടും ഓരോ ഋതുക്കളിൽ അതാതു സ്വഭാവത്തിന്റെ അഭാവം ഹേതുവായിട്ടും വാതാദിദോഷങ്ങൾ കോപിച്ചു ത്വക്കിനെ ആശ്രയിച്ചു രക്തത്തെയും മാംസത്തെയും അസ്ഥികളെയും ദുഷിപ്പിച്ചു ഭയങ്കരങ്ങളായിരിക്കുന്നവിസ്ഫോടങ്ങളെ ഉണ്ടാക്കുന്നു. ആ ദോഷങ്ങൾ വിസ്ഫോടത്തെ ഉണ്ടാക്കുന്നതിനുമുമ്പു ജ്വരത്തെ ഉണ്ടാക്കും.

### വിസ്ഫോടസ്വരൂപം.

൩. അഗ്നിദഗ്ദ്ധനിഭാസ്ഫോടാസ്സജ്വരാരക്തപിത്തജാഃ
ക്വചിത്സർവ്വത്രവാദേഹേ വിസ്ഫോടാഇതിതേസ്മൃതാഃ

രക്തപിത്തം ഹേതുവായിട്ടു തീ തട്ടിയപോലെ പൊള്ളലുകൾ ശരീരത്തിൽ ചിലേടത്തോ എല്ലാശരീരത്തിലുമോ ജ്വരത്തോടുകൂടിയുണ്ടാകും. ഇതിനെ വിസ്ഫോടമെന്നു പറയുന്നു.

### വാതവിസ്ഫോടലക്ഷണം.

൪. ശിരോരുക്ശൂലഭൂയിഷ്ഠംജ്വരസ്തൃട്പർവ്വഭേദനം
സകൃഷ്ണവർണ്ണതാചേതി വാതവിസ്ഫോടലക്ഷണം.

തലവേദനയും അതിയായ വയറുവേദനയും ജ്വരവും തണ്ണീർദാഹവും സന്ധിഭേദവും കറുത്തനിറവും ഉണ്ടാകുന്നതു വാതവിസ്ഫോടലക്ഷണമാകുന്നു.

### പിത്തവിസ്ഫോടലക്ഷണം.

൫. ജ്വരദാഹരുജാസ്രാവപാകതൃഷ്ണാഭിരന്വിതം
പീതലോഹിതവർണ്ണഞ്ച പൈത്തവിസ്ഫോടലക്ഷണം.

## ജിഹ്വാഗതമുഖരോഗനിദാനം.

—✱—

### വാതജമായ ജിഹ്വാരോഗം.

ജിഹ്വാനിലേന സ്ഫുടിതാ പ്രസുപ്താ
ഭവേച്ച ശാകച്ഛദനപ്രകാരാ

വാതം ഹേതുവായിട്ടു നാക്കു പൊട്ടീട്ടും തരിച്ചിട്ടും തേക്കിലപോലെ പരുപരുത്തിട്ടും ഇരിക്കും.

### പിത്തജമായ ജിഹ്വാരോഗം.

പിത്തേന ദഹ്യേതുപചീയതേ ച
ദീർഘൈസ്സരക്തൈരപി കണ്ടകൈശ്ച

പിത്തകോപം ഹേതുവായിട്ടു നാവു പൊള്ളും രക്തവർണ്ണങ്ങളായി ദീർഘങ്ങളായിരിക്കുന്ന മുള്ളുകളെക്കൊണ്ടു നിറഞ്ഞുമിരിക്കും.

### കഫജമായ ജിഹ്വാരോഗം.

കഫേന ഗുർവീ ബഹുലാ ചിതാ ച
മാംസോച്ഛ്രയൈശ്ശാല്മലികണ്ടകാഭൈഃ

കഫകോപം ഹേതുവായിട്ടു നാക്കു കനത്തിട്ടും വെളുത്തിട്ടും ഇലവിൻമുള്ളുപോലെ ഇരിക്കുന്ന മാംസാങ്കുരങ്ങളെക്കൊണ്ടു നിറഞ്ഞിട്ടുമിരിക്കും.

### അലാസലക്ഷണം.

ജിഹ്വാതലേ യശ്ശ്വയഥുഃ പ്രഗാഢ
സ്സോലസസംജ്ഞഃ കഫരക്തമൂർത്തിഃ
ജിഹ്വാം സ തു സ്തംഭയതി പ്രവൃദ്ധോ
മൂലേ ച ജിഹ്വാ ഭൃശമേതി പാകം.

കഫരക്തങ്ങൾ ഹേതുവായിട്ടു നാവിന്മേൽ ഏറ്റവും വലിയ നീരുണ്ടാകും. അതു വർദ്ധിച്ചാൽ നാവിനെ സ്തംഭിപ്പിക്കും. നാക്കിന്റെ അടിയിൽ വളരെ പഴുപ്പുമുണ്ടാകും. ജിഹ്വാസ്തംഭത്തിന്നു കാരണം വായുവും, പഴുപ്പിന്നു കാരണം പിത്തവുമാകയാൽ ഇതു ത്രിദോഷജമാകുന്ന അസാദ്ധ്യരോഗവും വരും.

### ഉപജിഹ്വാലക്ഷണം.

ജിഹ്വാഗ്രരൂപശ്ശ്വയഥുർഹി ജിഹ്വാ
മുന്നമ്യ ജാതഃ കഫരക്തയോനിഃ
ലാലാകരഃ കണ്ഡുയുതസ്സശോഫ
സ്സാതൂപജിഹ്വാ പരികീർത്തിതൈഷാ

കഫരക്തങ്ങൾ ഹേതുവായിട്ടു നാവിന്റെ അധോഭാഗത്തു നാവിന്റെ അഗ്രംപോലെ വീങ്ങുകയും നീരൊലിക്കയും ചൊറിയും കൂടുമായിരിക്കയും ചെയ്യും. അതിനെ വൈദ്യന്മാർ ഉപജിഹ്വ എന്നു പറയുന്നു.

ജിഹ്വാഗതരോഗനിദാനം സമാപ്തം.

—✱—

## താലുഗതരോഗനിദാനം.

—✱—

### കണ്ഠശുണ്ഡീലക്ഷണം.

൧. ശ്ലേഷ്മാസൃഗ്ഭ്യാം താലുമൂലേ പ്രവൃദ്ധോ
ദീർഘശ്ശോഫോ ധ്മാതബസ്തിപ്രകാശഃ

## [(൫൭) കൎണ്ണരോഗനിദാനം

വാതംകൊണ്ടുള്ള കൎണ്ണരോഗത്തിന്നു കൎണ്ണത്തിൽ നാദവും അതിയായ വേദനയും കൎണ്ണത്തിലെ മലത്തിന്റെ ശോഷം അൽപമായ സ്രാവവും ചെവി കേട്ടുകൂടായ്കയും ഉണ്ടാകും

### പിത്തകൎണ്ണരോഗം.

ശോഫസ്സരാഗോദരണം വിദാഹ
സ്സപീതപൂതിസ്രവണഞ്ച പിത്താൽ.

പിത്തം ഹേതുവായിട്ടു ചെവിയിൽ ചുവപ്പുനിറത്തോടും ഉഷ്ണത്തോടും കൂടിയ നീരുണ്ടായി പൊട്ടി മഞ്ഞളിച്ചു ദുൎഗ്ഗന്ധത്തോടുകൂടിയ ചലമൊലിക്കും.

### കഫകൎണ്ണരോഗം.

൨. വൈശ്രുത്യകണ്ഡൂസ്ഥിരശോഫശുക്ല
സ്നിഗ്ദ്ധശ്രുതിസ്വല്പരുജഃ കഫാച്ച

കഫം ഹേതുവായിട്ടു ചെവിയിൽ വിപരീതമായ ശബ്ദവും ചൊറിച്ചിലും ഉറപ്പുള്ളതായ നീരും ഉണ്ടാകും. അതിൽനിന്നു വെളുത്തു മയമുള്ളതായ വെള്ളമൊലിക്കും അൽപമായ വേദനയുമുണ്ടാകും.

### സന്നിപാതകൎണ്ണരോഗം.

സൎവ്വാണിരൂപാണി ച സന്നിപാതാൽ
സ്രാവശ്ച തത്രാധികദോഷവൎണ്ണഃ

സന്നിപാതം ഹേതുവായിട്ടുണ്ടാകുന്ന കൎണ്ണരോഗത്തിന്നു എല്ലാ ലക്ഷണങ്ങളും സ്രാവവുമുണ്ടാകും. അവിടെ ഏതുദോഷം അധികമായിരിക്കുന്നുവോ ആ ദോഷത്തിന്റെ നിറത്തോടുകൂടിയതായിരിക്കും സ്രവിക്കുന്നതു.

### പരിപോടകം.

൩. സൌകുമാൎയ്യാച്ചിരോത്സൃഷ്ടേ സഹസാ പ്രവിവൎദ്ധിതേ
കൎണ്ണശോഫോ ഭവേൽപാല്യാം സരുജഃ പരിപോടവാൻ
൪. കൃഷ്ണാരുണനിഭസ്തബ്ധഃ സ വാതാൽ പരിപോടകഃ

ചെറുപ്പകാലത്തിൽ കാതുവളൎത്താതെ ഉപേക്ഷയായിരുന്നിട്ടു പിന്നെ പെട്ടെന്നു വളൎത്തിയാൽ വാതംനിമിത്തം കൎണ്ണപാളിയിൽ വേദനയോടും പോളകളോടും കൂടിയ നീരുണ്ടാകും. അതു പരിപോടകമെന്നു. ആ പരിപോടകം വാതംനിമിത്തമുണ്ടായതാകയാൽ കറുത്തിട്ടും ചുവന്നിട്ടും സ്തംഭിച്ചിട്ടുമിരിക്കും.

### ഉൽപാതലക്ഷണം.

ഗുൎവ്വാഭരണസംയോഗാൽ താഡനാൽ ഘൎഷണാദപി
൫. ശോഫഃ പാല്യാം ഭവേച്ഛ്യാവോ ദാഹപാകരുജാന്വിതഃ
രക്തോ വാ രക്തപിത്താഭ്യാം ഉൽപാതസ്സ ഗദോ മതഃ

ഘനമുള്ള ആഭരണങ്ങളെ കാതിൽ ഇടുക ഹേതുവായിട്ടും അടി ഏൽക്കുക ഹേതുവായിട്ടും അധികമായി ഉരസുകനിമിത്തമായിട്ടും കാതിന്റെ പാളിയിൽ ചൂടോടും പഴുപ്പോടും വേദനയോടും കൂടിയ നീരുണ്ടാകും അതു കറുവാളിച്ചിട്ടും ചുവന്നിട്ടും ഇരിക്കും. രക്തപിത്തങ്ങളാൽ ഉണ്ടാവിപ്പിക്കപ്പെട്ടതായ ആ രോഗത്തിന്നു ഉൽപാതകമെന്നു പേർ.

### ഉന്മന്ഥലക്ഷണം.

൬. കൎണ്ണം ബലാദ്വൎദ്ധയതഃ പാല്യാം വായുഃ പ്രകുപ്യതി
കഫം സംഗൃഹ്യ കുരുതേ ശോഫം സ്തബ്ധമവേദനം.
൭. ഉന്മന്ഥകസ്സകണ്ഡൂകോ വികാരഃ കഫവാതജഃ

ബലമായി കാതിനെ വളൎത്തിയാൽ പാളിയിൽ വായു കോപിച്ചു കഫത്തോടുകൂടി വീക്കത്തെ ഉണ്ടാക്കും; ആ വീക്കം സ്തംഭിച്ചിട്ടും വേദനയോടുകൂടാതെയും ചൊറിച്ചിലോടുകൂടിയും ഇരിക്കും; കഫവാതജമായ ആ രോഗത്തിന്നു ഉന്മന്ഥകമെന്നു പേർ.

## നാസാരോഗനിദാനം (൫൮)

തലയിൽ മുമ്പേ വർദ്ധിച്ചിരിക്കുന്നതായ കഫം വെയിൽകൊള്ളുന്ന സമയം ലവണരസത്തോടുകൂടിയതായിട്ട പഴകപ്പെടാതെയും കൊഴുത്തിട്ടും മൂക്കിൽകൂടിയൊലിക്കും. ആ രോഗത്തെ ഭ്രംശഥു എന്നു പറയുന്നു.

### ദീപ്തലക്ഷണം.

ഘ്രാണേ ഭൃശം ദാഹസമന്വിതേതു
വിനിസ്സരേദ്ധൂമ ഇവേഹ വായുഃ
൯. നാസാപ്രദീപ്തേവ ച യസ്യ ജന്തോ
ർവ്യാധിന്തു തം ദീപ്തമുദാഹരന്തി.

മൂക്കിന്ന ഏററവും ചുട്ടുനീററൽ ഉണ്ടാകയും മൂക്കിൽ വായു പുകപോലെ സഞ്ചരിക്കയും മൂക്കു വല്ലതെ ജ്വലിച്ചിരിക്കുന്നുവോ എന്ന തോന്നുകയും ചെയ്യും, ആ രോഗത്തെ ദീപ്തമെന്നു പറയുന്നു.

### പ്രതീനാഹലക്ഷണം.

ഉച്ഛ്വാസമാർഗ്ഗന്തു കഫസ്സവാതോ
രുന്ധ്യാൽപ്രതീനാഹമുദാഹരേത്തം.

കഫം വാതത്തോടുകൂടി ശ്വാസമാർഗ്ഗത്തെ തടുക്കുന്നതിന്ന പ്രതീനാഹമെന്നു പേർ.

### നാസാസ്രാവലക്ഷണം.

൧൦. ഘ്രാണാൽഘനഃ പീതസിതസ്തനുർവ്വാ
ദോഷസ്സ്രവേൽസ്രാവമുദാഹരേത്തം.

കഫം മൂക്കിൽനിന്ന കട്ടിയായിട്ടും മഞ്ഞളിച്ചിട്ടും വെളുത്തിട്ടും നേർത്തിട്ടും സ്രവിക്കുന്നതിന്ന നാസാസ്രാവമെന്ന പേർ.

### നാസാപരിശോഷലക്ഷണം.

ഘ്രാണാശ്രിതേ സ്രോതസി മാരുതേന
ഗാഢമ്പ്രതപ്തേ പരിശോഷിതേ ച
൧൧. കൃച്ഛ്രാദുച്ഛ്വസേദൂർദ്ധ്വമധശ്ച ജന്തു
ര്യസ്മിൻസ നാസാപരിശോഷ ഉക്തഃ.

വായു മൂക്കിനെ ആശ്രയിച്ചിരിക്കുന്നതായ സ്രോതസ്സിനെ ഏററവും തപിപ്പിക്കയും ശോഷിപ്പിക്കയും ചെയ്യുന്നസമയം മേല്പട്ടും കീഴ്പോട്ടും പ്രയാസപ്പെട്ടു ശ്വാസം വിടേണ്ടതായിവരും. അതു നാസാപരിശോഷമാകുന്നു.

### ആമപീനസലക്ഷണം.

൧൨. ശിരോഗുരുത്വമരുചിർന്നാസാസ്രാവസ്തനുസ്സ്വരഃ
ക്ഷാമഷ്ഠീവത്യഭീക്ഷ്ണഞ്ച ആമപീനസലക്ഷണം.

ആമപീനസത്തിന്ന തലയ്ക്കു കനവും അരുചിയും ഉണ്ടാകും. മൂക്കിൽകൂടി വെള്ളം ഒലിക്കും. ശബ്ദം നേരിയതും ക്ഷീണവും ഉണ്ടാകും. കൂടക്കൂടെ മൂക്കിൽകൂടി കഫം പുറപ്പെടും.

### പക്വപീനസലക്ഷണം.

൧൩. ആമലിംഗാന്വിതഃ ശ്ലേഷ്മാ ഘനഃ ഖേഷു നിമജ്ജതി
സ്വരവർണ്ണവിശുദ്ധിശ്ച പക്വപീനസലക്ഷണം.

ശിരോഗുരുത്വാദികളായ ആമലക്ഷണങ്ങളോടുകൂടിയ കഫം കട്ടിയായി നാസാരന്ധ്രങ്ങളിൽ മറയികയും സ്വരത്തിന്നും വർണ്ണത്തിന്നും വിശുദ്ധിവരികയും ചെയ്യുന്നതു പക്വപീനസത്തിന്റെ ലക്ഷണമാകുന്നു.

൧൪. സന്ധാരണാജീർണ്ണരജോതിഭാഷ്യ
ക്രോധർത്തുവൈഷമ്യശിരോഭിതാപൈഃ

൯. വൃദ്ധൈരേതൈരഭിഷ്യന്ദൈർന്നരാണാമക്രിയാവതാം
താവന്തസ്ത്വധിമന്ഥാസ്സ്യുർന്നയനേതീവ്രവേദനാഃ

അഭിഷ്യന്ദങ്ങൾക്കു ചികിത്സ ചെയ്യായ്കിൽ അവ വർദ്ധിച്ചു അത്രയും അധിമന്ഥങ്ങളുണ്ടാകും. എങ്ങിനെ എന്നാൽ വാതാഭിഷ്യന്ദം വാതാധിമന്ഥത്തെയും പിത്താഭിഷ്യന്ദം പിത്താധിമന്ഥത്തെയും കഫാഭിഷ്യന്ദം കഫാധിമന്ഥത്തെയും രക്താഭിഷ്യന്ദം രക്താധിമന്ഥത്തെയും ഉണ്ടാക്കുമെന്നർത്ഥം. അവ ഉഗ്രമായ വേദനയോടുകൂടിയുമിരിക്കും.

അധിമന്ഥത്തിന്റെ സാമാന്യലക്ഷണം.

൧൦. ഉൽപാട്യതഇവാത്യർത്ഥം നേത്രം നിർമ്മഥ്യതേതഥാ
ശിരസോർദ്ധഞ്ചതംവിദ്യാദധിമന്ഥം സ്വലക്ഷണൈഃ

കണ്ണു ഏറ്റവും പിളർക്കപ്പെടുന്നപോലെ എന്നും മഥിക്കപ്പെടുന്നപോലെ എന്നും തോന്നുന്നതു അധിമന്ഥത്തിന്റെ സാമാന്യലക്ഷണമാകുന്നു. വാതജാദ്യധിമന്ഥങ്ങളെ അതാതിന്റെ ലക്ഷണങ്ങളെക്കൊണ്ടു അറിഞ്ഞുകൊള്ളണം.

അപഥ്യസേവകൊണ്ടു ഇന്നപ്പോൾ ദൃഷ്ടിനശിക്കുമെന്നുപറയുന്നു.

൧൧. ഹന്യാദ്ദൃഷ്ടിം ശ്ലൈഷ്മികസ്സപ്തരാത്രാ
ദധിമന്ഥോ രക്തജഃ പഞ്ചരാത്രാൽ
ഷഡ്രാത്രാദ്വാ വാതികോ വൈ നിഹന്യാൽ
മിഥ്യാചാരാൽ പൈത്തികസ്സദ്യ ഏവ.

അപഥ്യസേവഹേതുവായിട്ടു ശ്ലേഷ്മാധിമന്ഥം ഏഴുരാത്രികൊണ്ടും രക്താധിമന്ഥം അഞ്ചുരാത്രികൊണ്ടും വാതാധിമന്ഥം ആറുരാത്രികൊണ്ടും പിത്താധിമന്ഥം പൊടുന്നനവേയും ദൃഷ്ടിയെ നശിപ്പിക്കുന്നതാകുന്നു.

സാമതാലക്ഷണം.

൧൨. ഉദീർണ്ണവേദനം നേത്രം രാഗശോഫസമന്വിതം
ഘർഷനിസ്തോദശൂലാശ്രുയുക്തമാമാന്വിതം വിദുഃ

ആമത്തോടുകൂടിയ കണ്ണു വലുതായ വേദനയോടും ചുവപ്പോടും നീരോടും കരുകരുപ്പോടും കുത്തിനോവോടും, ശൂലത്തോടും കണ്ണുനീരോടും കൂടിയിരിക്കും.

നിരാമലക്ഷണം.

൧൩. മന്ദവേദനതാ കണ്ഡൂസ്സംരംഭാശ്രുപ്രശാന്തതാ
പ്രസന്നവർണ്ണതാ ചാക്ഷ്ണോസ്സംപക്വം ദോഷമാദിശേൽ.

കണ്ണുകൾക്കു മന്ദമായ വേദനയും ചൊറിച്ചിലും ഉണ്ടാക, വീക്കവും കണ്ണുനീരും ശമിക്കുക, കണ്ണുകൾ പ്രസന്നമായ നിറത്തോടുകൂടിയിരിക്ക ഇവയൊക്കെയും ദോഷങ്ങൾക്കു പാകംവന്നപ്പോൾ സംഭവിക്കുന്നവയാകുന്നു.

സശോഫാക്ഷിപാകലക്ഷണം.

൧൪. കണ്ഡൂപദേഹാശ്രുയുതഃ പക്വോദുംബരസന്നിഭഃ
സംരംഭീ പച്യതേ യസ്തു നേത്രപാകസ്സശോഫജഃ
ശോഫഹീനാനി ലിംഗാനി നേത്രപാകേ ത്വശോഫജേ.

കണ്ണു ചൊറിക, വല്ലതും അപ്പെട്ടതുപോലെ തോന്നുക, കണ്ണുനീരോടുകൂടിയും പഴുത്ത അത്തിക്കായപോലെയും നീരോടുകൂടിയും, ഇരിക്കയും, പഴുക്കയും, ചെയ്ക. അതിനു സശോഫാക്ഷിപാകമെന്നു പേർ. നീരിനെ ഒഴിച്ചു മേൽപറഞ്ഞ ലക്ഷണങ്ങളൊക്കെ ഉണ്ടായിരിക്കയും നീരില്ലാതിരിക്കയും ചെയ്താൽ അതിനു അശോഫാക്ഷിപാകമെന്നു പേർ.

ഹതാധിമന്ഥലക്ഷണം.

---

൧൫. ഉപേക്ഷണാദക്ഷി യദാധിമന്ഥോ വാതാത്മകസ്സാദയതി പ്രസഹ്യ

രുജാഭിരുഗ്രാഭിരസാദ്ധ്യ ഏഷ ഹതാധിമന്ഥഃ പവനനേത്രരോഗഃ

വാതാധിമന്ഥത്തിന്നു ചികിത്സ ചെയ്യാതെ ഇരുന്നാൽ ഒരു കണ്ണ് നൊവ്വ് ചൂട മുതലായ വലിയ പീഡകളെ ഉണ്ടാക്കി കണ്ണിനെ നശിപ്പിക്കും. ഈ രോഗമത്രെ അസാദ്ധ്യമായ ഹതാധിമന്ഥം.

### വാതപര്യയലക്ഷണം.

൭൭. വാരംവാരഞ്ച പര്യേതി ഭ്രുവൌ നേത്രേ ച മാരുതഃ
രുജശ്ച വിവിധാസ്തീവ്രാസ്സജ്ഞേയോ വാതപര്യയഃ

വാതം ക്രമേണ ചിലപ്പോൾ പുരികങ്ങളിലും ചിലപ്പോൾ കണ്ണുകളിലും ചെന്നിട്ട് പല പ്രകാരത്തിലുള്ള വലിയ വേദനകളെ ഉണ്ടാക്കും. അതാകുന്നു വാതപര്യയമെന്ന രോഗം.

### ശുഷ്കാക്ഷിപാകലക്ഷണം.

൭൮. യത്കൂണിതം ദാരുണരൂക്ഷവർത്മ സന്ദൃശ്യതേ ചാവിലദർശനം യത്
സുദാരുണം യത്പ്രതിബോധനേ ച ശുഷ്കാക്ഷിപാകോപഹതം തദക്ഷി

കണ്ണടച്ചിരിക്ക, പോളകൾ കഠിനങ്ങളായിട്ടും ഉണങ്ങീട്ടും ഇരിക്ക, കണ്ണു ചൂടോടുകൂടിയും കലങ്ങിയുമിരിക്ക, തുറക്കുന്നതിൽ പ്രയാസമുണ്ടാക ഈ രോഗത്തിന്നു ശുഷ്കാക്ഷിപാകമെന്നു പേർ.

### അന്യതോവാതലക്ഷണം.

൭൯. യസ്യാവടുകർണ്ണശിരോഹനുസ്ഥോ
മന്യാഗതോ വാപ്യനിലോന്യതോ വാ
കുര്യാദ്രുജം വൈ ഭ്രുവിലോചനേ ച
തമന്യതോവാതമുദാഹരന്തി.

വാതം; പിടലി, കണ്ണ്, ശിരസ്സ്, താടിയെല്ല് ഇവയിൽനിന്നിട്ടോ പിൻകഴുത്തിലെ ഞരമ്പിൽ നിന്നിട്ടോ വേറെ സ്ഥലങ്ങളിൽനിന്നിട്ടോ പുരികത്തിലും കണ്ണിലും വേദനയെ ഉണ്ടാക്കും. അതിനെ അന്യതോവാതമെന്നു പറയുന്നു.

### അമ്ലാദ്ധ്യുഷിതലക്ഷണം.

൮൦. ശ്യാവം ലോഹിതപര്യന്തം സർവ്വമക്ഷി പ്രപച്യതേ
സദാഹശോഫം സസ്രാവമമ്ലാദ്ധ്യുഷിതമമ്ലതഃ

കണ്ണിന്റെ മദ്ധ്യം കറുത്തിട്ടും വക്കു ചുവന്നിട്ടുമിരിക്കും കണ്ണു മുഴുവനും പഴുത്തിട്ടും ചൂടോടും വീക്കത്തോടും കണ്ണുനീരോടുംകൂടിയിരിക്ക, ഈ ലക്ഷണങ്ങൾ അന്നസാരത്തെ പുളിപ്പിച്ച് ഞരമ്പുകളിൽ കൂടി കണ്ണിൽ വരുന്നതാകയാൽ അതിന്നു അമ്ലാദ്ധ്യുഷിതമെന്നു പേർ

### സിരോൽപാതലക്ഷണം.

൮൧. അവേദനാ വാപി സവേദനാ വാ
യസ്യാക്ഷിരാജ്യോ ഹി ഭവന്തി താമ്രാഃ
മുഹുർവിരജ്യന്തി ച യാസ്സമന്താദ്
വ്യാധിസ്സിരോൽപാത ഇതി പ്രദിഷ്ടഃ

കണ്ണിലെ സിരകൾ വേദനയോടുകൂടിയോ വേദനയോടുകൂടാതെയോ ചുവന്നിട്ടും പിന്നെയും പിന്നെയും വിളർത്തിട്ടുമിരിക്കും. രക്തജമായ ഈ രോഗം സിരോൽപാതമാകുന്നു.

൮൨

### അസാദ്ധ്യലക്ഷണം

൩. ഉഷ്ണാശ്രുപാതഃപിടകാചകൃഷ്ണേ യസ്മിൻഭവേന്മുൽഗനിഭഞ്ചശുക്രം
തദപ്യസാദ്ധ്യംപ്രവദന്തികേചി ദന്യച്ചയത്തിത്തിരിപക്ഷതുല്യം.

കണ്ണിൽനിന്നു ചൂടുള്ളതായ വെള്ളം വീഴുക, കണ്ണിൽ കുരുവുണ്ടാക, ഇതു രണ്ടാമത്തെ പടലത്തിൽ ചെന്നിരിക്കുന്നതായ ശുക്രത്തിന്റെ ലക്ഷണമാകുന്നു. ചെറുപയറുപോലെയിരിക്കുന്ന ശുക്രം അസാദ്ധ്യമാണെന്നു ചിലർ പറയുന്നു. തിത്തിരിപ്പക്ഷിയുടെ ചിറകുപോലെ ഇരിക്കുന്ന ശുക്രവും അസാദ്ധ്യമാണെന്നു പറയുന്നു.

### അക്ഷിപാകാത്യയം.

൪. ശ്വേതംസമാക്രാമതിസർവ്വതോഹി
ദോഷേണയസ്യാസിതമണ്ഡലംതൽ
തമക്ഷിപാകാത്യയമക്ഷിരോഗം
സർവ്വാത്മകംവർജ്ജയിതവ്യമാഹുഃ

വാതാദിദോഷം ഹേതുവായിട്ടു കൃഷ്ണമണ്ഡലം മുഴുവനും വെളുത്തതായ ശുക്രം വ്യാപിക്കും. അതിനു അക്ഷിപാകാത്യയമെന്നു പേർ. സന്നിപാതജമായ ഈ അക്ഷിരോഗം വർജ്ജനീയമാകുന്നു.

### അജകാജാതം.

അജാപുരീഷപ്രതിമോരുജാവാൻ
സലോഹിതോലോഹിതപിച്ഛിലാശ്രുഃ
൫. വിഗൃഹ്യകൃഷ്ണംപ്രചയോഭ്യുപൈതി
തച്ചാജകാജാതമിതിവ്യവസ്യേൽ.

ആട്ടിൻകാഷ്ഠംപോലെ കറുത്തു ഉന്തിയിട്ടും വേദനയോടും ചുവന്നതായ ചുവപ്പോടും ചെയിച്ചു വഴുവഴുത്തിരിക്കുന്ന ചോരയുടെ സ്രാവത്തോടുംകൂടിയും കൃഷ്ണമണ്ഡലത്തെ ഭേദിച്ചുണ്ടാകുന്ന രോഗത്തിനു അജകമെന്നു പേർ.

നേത്രകൃഷ്ണഗതരോഗനിദാനം സമാപ്തം.

---

## നേത്രദൃഷ്ടിഗതരോഗനിദാനം.

---

൧. പ്രഥമേപടലേദോഷാ യസ്യദൃഷ്ട്യാംവ്യവസ്ഥിതാഃ
അവ്യക്താനിസരൂപാണി കദാചിദഥപശ്യതി.

ദൃഷ്ടി എന്നതു നേത്രത്തിന്റെ കൃഷ്ണമണ്ഡലമദ്ധ്യത്തിൽ പഞ്ചഭൂതപ്രസാദമായും ആലോചകപിത്തമയമായും ശീതസാത്മ്യമായും സൂക്ഷ്മരൂപമായും ഇരിക്കുന്ന ഒരു തേജസ്സാകുന്നു എന്നു ധന്വന്തരി പറഞ്ഞിരിക്കുന്നു. വാതാദിദോഷങ്ങൾ സിരകളിൽകൂടി ദൃഷ്ടിമണ്ഡലത്തിന്റെ അന്തർഭാഗത്തിങ്കൽ ചെന്നു ഒന്നാമത്തെ പടലത്തെ ആശ്രയിക്കുമ്പോൾ രൂപത്തോടുകൂടിയ ദ്രവ്യങ്ങൾ ചിലപ്പോൾ അസ്പഷ്ടങ്ങളായിട്ടു കാണപ്പെടും.

രണ്ടാമത്തെ പടലത്തിൽ ചെന്നിരിക്കുന്നതായ ദോഷത്തിന്റെ ലക്ഷണം.

൨. ദൃഷ്ടിർഭൃശംവിഹ്വലതി ദ്വിതീയംപടലംഗതേ
മക്ഷികാമശകാംശ്ചാപിജാലകാനിചപശ്യതി
൩. മണ്ഡലാനിപതാകാശ്ച മരീചികുണ്ഡലാനിച
പരിപ്ലവാംശ്ചവിവിധാൻ വർഷമഭ്രംതമാംസിച
൪. ദൂരസ്ഥാനിചരൂപാണി മന്യതേസസമീപതഃ
സമീപസ്ഥാനിദൂരേച ദൃഷ്ടേർഗ്ഗോചരവിഭ്രമാൽ

# നേത്രശുക്ലഗതരോഗനിദാനം (൧൧ൻ)

കണ്ണിന്റെ ശുക്ലഭാഗത്തിങ്കൽ നിർമ്മലമായിട്ടും പരന്നിട്ടും കരുവാളിച്ചിട്ടും ചുവന്നിട്ടും മാംസമുണ്ടാകും, അതിന്നു പ്രസ്താര്യർമ്മമെന്നു പേർ. ശുക്ലമണ്ഡലത്തിൽ വെളുത്തിട്ടും മൃദുവായിട്ടും മാംസമുണ്ടാകും. അതു വളരെക്കാലംകൊണ്ടു വർദ്ധിക്കും അതിന്നു ശുക്ലാർമ്മമെന്നു പേർ.

### രക്താർമ്മലക്ഷണം.

പത്മാഭം മൃദു രക്താർമ്മ യന്മാംസം ചീയതേ സിതേ

ശുക്ലമണ്ഡലത്തിൽ ചെന്താമരപ്പൂപോലെയും മൃദുവായിട്ടും വർദ്ധിച്ചുവരുന്ന മാംസത്തിന്നു രക്താർമ്മമെന്നു പേർ.

### അധിമാംസാർമ്മലക്ഷണം.

പൃഥു മൃദ്വധിമാംസാർമ്മ ബഹുലം ച യകൃന്നിഭം

ശുക്ലമണ്ഡലത്തിൽ പരന്നിട്ടും മൃദുവായിട്ടും തടിച്ചിട്ടും യകൃത്തെന്ന മാംസപിണ്ഡത്തോടു സദൃശമായിട്ടും ഉണ്ടാകുന്ന മാംസത്തിന്നു അധിമാംസാർമ്മമെന്നു പേർ.

### സ്നായ്വർമ്മലക്ഷണം.

സ്ഥിരം പ്രസ്താരി മാംസാഢ്യം ശുഷ്കം സ്നായ്വർമ്മ പഞ്ചമം

ശുക്ലമണ്ഡലത്തിൽ കഠിനമായിട്ടും പ്രസ്താര്യർമ്മംപോലെയായിട്ടും വളരെ മാംസത്തോടുകൂടിയും വെളുത്തിട്ടുമുണ്ടാകുന്ന മാംസത്തിന്നു സ്നായ്വർമ്മമെന്നു പേർ. ഇതാകുന്നു അഞ്ചാമത്തെ അർമ്മം

### ശുക്തികാലക്ഷണം.

ശ്യാവാഃ സ്യുഃ പിശിതനിഭാശ്ച ബിന്ദവോ യേ
ശുക്ത്യാഭാഃ സിതനിയതാഃ സ ശുക്തിസംജ്ഞഃ

കണ്ണിന്റെ ശുക്ലമണ്ഡലത്തിങ്കൽ കരുവാളിച്ചിട്ടും മാംസത്തോടു സമമായിട്ടും മുത്തുച്ചിപ്പിയുടെ അകംപോലെയിരിക്കുന്ന നിറത്തോടുകൂടിയും നിയമേന വെളുത്തതിലും ചില പുള്ളികളുണ്ടാകും; അതിന്നു ശുക്തിക എന്നു പേർ. ഇതിൽ അതിസാരവും തണ്ണീർദാഹവും ഉണ്ടാകുമെന്നു വാഗ്ഭടൻ പറയുന്നു

### അർജ്ജുനലക്ഷണം.

ഏകോ യഃ ശശരുധിരോപമശ്ച ബിന്ദുഃ
ശുക്ലസ്ഥോ ഭവതി തമർജ്ജുനം വദന്തി

ശുക്ലമണ്ഡലത്തിങ്കൽ മുയലിന്റെ രക്തംപോലെ ചുവന്നതായ ഒരു ബിന്ദു ഉണ്ടാകും അതിന്നു അർജ്ജുനമെന്നു പേർ.

### പിഷ്ടകലക്ഷണം.

ശ്ലേഷ്മമാരുതകോപേന ശുക്ലേ പിഷ്ടം സമുന്നതം
പിഷ്ടവത് പിഷ്ടകം വിദ്ധി മലാക്താദർശസന്നിഭം

ശ്ലേഷ്മവാതങ്ങളുടെ കോപം ഹേതുവായിട്ടു ശുക്ലമണ്ഡലത്തിങ്കൽ ഉയർന്നിട്ടും അരച്ചിട്ടുള്ള അരിപോലെ വെളുത്തിട്ടും മാംസം ഉണ്ടാകും, അതിന്നു പിഷ്ടകമെന്നു പേർ അതു ചെളിപറ്റിയ കണ്ണാടിയുടെ തുല്യമായിരിക്കുമെന്നു അറിഞ്ഞുകൊള്ളണം

### സിരാജാലലക്ഷണം.

ജാലാഭഃ കഠിനസിരോ മഹാൻ സരക്തഃ
സന്താനഃ സ്മൃത ഇഹ ജാലസംജ്ഞിതസ്തു

ശുക്ലമണ്ഡലത്തിങ്കൽ വലപോലെയും കഠിനങ്ങളായ സിരകളോടുകൂടിയും വലുതായിട്ടും അല്പമായി ചുവന്നിട്ടും സിരാസംഘങ്ങൾ സംഭവിക്കും അതിന്നു സിരാജാലമെന്നു പേർ

### സിരാപിടകാലക്ഷണം.

ശുക്ലസ്ഥാഃ സിതപിടകാഃ സിരാവൃതാ യാ
സ്താ ബ്രൂയാദസിതസമീപജാഃ സിരാജാഃ

ശുക്ലമണ്ഡലത്തികൽ കൃഷ്ണമണ്ഡലത്തോടടുത്തു തൊന്തുകളാൽ വ്യാപ്തങ്ങളായിട്ടു വെളുത്ത നിറത്തോടുകൂടിയ കുരുക്കളുണ്ടാകും അതിന്നു സിരാജപിടക എന്നുപേർ.

ബലാസഗ്രഥിതലക്ഷണം.

കാംസ്യാഭോമൃദുരംബുബിന്ദുകല്പോ
വിജ്ഞേയോനയനസിതേ ബലാസഗ്രാപഃ

ശുക്ലമണ്ഡലത്തിൽതന്നെ ഓട്ടുപാത്രത്തിന്റെ ദീപ്തിപോലെയിരിക്കുന്ന ദീപ്തിയോടുകൂടിയും കഠിനമായിട്ടും ജലബിന്ദുക്കൾപോലെയും ശോഫം ഉണ്ടാകും അതിന്നു ബലാസഗ്രഥിതം എന്നുപേർ.

ഇതി നേത്രശുക്ലഗതരോഗനിദാനം സമാപ്തം.

---

നേത്രസന്ധിഗതരോഗനിദാനം.

---

പൂയാലസലക്ഷണം.

പാകശ്ശോഫസ്സന്ധിജോയസ്സതോദഃ
സ്രാവേൽപൂയംപൂതിപൂയാലസാഖ്യഃ

കണ്ണിന്റെ സന്ധിയിൽ കുത്തുന്നതിനോടുകൂടി പഴുത്തു ചെറുതായിട്ടു ശോഫമുണ്ടായിരിക്കയും അതിൽനിന്നു ദുർഗ്ഗന്ധത്തോടുകൂടിയ ചലമൊലിക്കയും ചെയ്യും അതാകുന്നു പൂയാലസം എന്ന സന്ധിരോഗം.

ഉപനാഹലക്ഷണം.

ഗ്രന്ഥിർനാല്പോദൃഷ്ടിസന്ധാവപാകീ
കണ്ഡൂപ്രായോനീരുജസ്ത്വുപനാഹഃ

ദൃഷ്ടിയുടെ സമീപത്തിലുള്ള വർത്മസന്ധിയിൽ വലുതായിട്ടും പഴുക്കാത്തതും ചൊറിച്ചിലോടും അല്പമായ വേദനയോടുംകൂടിയും ഉണ്ടാകുന്ന മുഴയ്ക്കു ഉപനാഹമെന്നു പേരാകുന്നു.

സ്രാവസമ്പ്രാപ്തി.

ഗത്വാസന്ധീനശ്രുമാർഗ്ഗേണദോഷാഃ
കുര്യുഃസ്രാവാൻലക്ഷണൈഃസ്വൈരുപേതാൻ
തംഹിസ്രാവംനേത്രനാഡീമിതൈകേ
തസ്യാലിംഗംകീർത്തയിഷ്യേചതുർദ്ധാ.

ദോഷങ്ങൾ അശ്രുവാഹിനികളായിരിക്കുന്ന ധമനികളിൽകൂടി നേത്രത്തിന്റെ അർദ്ധഭാഗത്തിലുള്ള നാലു സന്ധികളെ പ്രാപിച്ചിട്ടു തന്റെ ലക്ഷണങ്ങളോടുകൂടി സ്രാവങ്ങളെ ഉണ്ടാക്കും. ആ സ്രാവത്തെ ചിലർ നേത്രനാഡിയെന്നു പറയുന്നു അതിന്റെ ലക്ഷണവും പറയപ്പെടുന്നു അതു സന്നിപാതംകൊണ്ടും കഫംകൊണ്ടും രക്തംകൊണ്ടും പിത്തംകൊണ്ടും ഉണ്ടാകുന്നതാകയാൽ നാലുപ്രകാരമാകുന്നു.

സന്നിപാതസ്രാവലക്ഷണം.

പാകാത്സന്ധൗസംസ്രവേദ്യസ്തുപൂയം
പൂയസ്രാവോസൌഗദസ്സർവജസ്തു.

ദൃഷ്ടിക്കടുത്ത കണ്ണിൽ തൊലിയും മാംസവുംകൂടി പഴുത്തു ചലമായിട്ടു ഒലിക്കുന്നതിന്നു പൂയസ്രാവമെന്നു പേർ. ഇതു ത്രിദോഷംനിമിത്തം ഉണ്ടാകുന്നതാകുന്നു.

കഫസ്രാവലക്ഷണം,

ശ്വേതംസാന്ദ്രംപിച്ഛിലംയസ്സ്രവേത്തു
ശ്ലേഷ്മസ്രാവോസൌവികാരോമതസ്തു

## നേത്രസന്ധിഗതരോഗനിദാനം ([illegible])

വെളുത്തിട്ടും കൊഴുത്തിട്ടും വഴുവഴുത്തിട്ടും ഇരിക്കുന്ന കണ്ണുനീരൊലിക്കുന്നതിന്നു കഫസ്രാവമെന്നു പേർ.

### രക്തസ്രാവലക്ഷണം.

രക്തസ്രാവശ്ശോണിതോത്ഥോ വികാരഃ
സ്രാവേദുഷ്ണം തത്ര രക്തം പ്രഭൂതം.

രക്തസ്രാവത്തിന്നു രക്തംനിമിത്തം ചെമ്പവർണ്ണമായിരിക്കുന്ന കണ്ണുനീരോ ദുഷിച്ചിരിക്കുന്നതായ രക്തമോ അധികമായി സ്രവിക്കും.

### പിത്തസ്രാവലക്ഷണം.

ഹാരിദ്രാഭംപീതമുഷ്ണംജലംവാ
പിത്താസ്രാവസ്സംസ്രവേൽസന്ധിമദ്ധ്യാൽ

പിത്തസ്രാവത്തിന്നു സന്ധിമദ്ധ്യത്തിങ്കൽനിന്നു മഞ്ഞളിച്ചിട്ടും ചുവന്നിട്ടും ഉഷ്ണമായും ഇരിക്കുന്ന ജലമോ കേവലം മഞ്ഞളിച്ചിരിക്കുന്ന ജലമോ സ്രവിക്കും.

### പർവ്വണീലക്ഷണം.

താമ്രാതന്വീദാഹശൂലോപപന്നാ
ജ്ഞേയാവൈദ്യൈഃപർവ്വണീവൃത്തശോഫഃ

കടക്കണ്ണിന്റെയോ വാൽക്കണ്ണിന്റെയോ സന്ധികളെ ആശ്രയിച്ചിട്ട് ശുക്ലമണ്ഡലത്തിങ്കൽ താമ്രവർണ്ണമായിട്ടും ചെറുതായിട്ടും ചൂടോടും പഴുപ്പോടും വൃത്തമായ വീക്കത്തോടും കൂടിയും പിടക ഉണ്ടാകും അതിന്നു പർവ്വണി എന്നു പേർ

### അലജീലക്ഷണം.

ജാതാസന്ധൌകൃഷ്ണശുക്ലേƒലജീസ്യാൽ
തസ്മിന്നേവവ്യാപിതാപൂർവ്വലിംഗൈഃ

ശുക്ലമണ്ഡലത്തിന്റെയും കൃഷ്ണമണ്ഡലത്തിന്റെയും സന്ധിയിൽ പർവ്വണിയുടെ ലക്ഷണങ്ങളോടുകൂടി ഉണ്ടാകുന്ന പിടകയ്ക്കു അലജിയെന്നു പേർ.

### ക്രിമിഗ്രന്ഥിലക്ഷണം.

ക്രിമിഗ്രന്ഥിർവ്വർത്മനഃപക്ഷ്മണശ്ച
കണ്ഡൂംകുർയ്യുഃക്രിമയസ്സന്ധിജാതാഃ
നാനാരൂപാവർത്മശുക്ലസ്യസന്ധൌ
ചരന്തോന്തർന്നയനംദൂഷയന്തി

മേൽപോളകളുടെയും ശുക്ലമണ്ഡലത്തിന്റെയും സന്ധിയിലുണ്ടായി ക്രമേണ പോളകളുടെയും കൺപീലികളുടെയും സന്ധിയെ പ്രാപിച്ചിരിക്കുന്ന ക്രിമികൾ ചൊറിച്ചിലിനെ ഉണ്ടാക്കും. അവ നാനാരൂപങ്ങളായിട്ടും കണ്ണിന്റെ അന്തർഭാഗത്തെ ദുഷിപ്പിക്കുന്നവയായിട്ടും ഇരിക്കും. ഈ ക്രിമികൾനിമിത്തം ഉണ്ടാകുന്ന ശോഫം പഴുക്കയും അതിൽനിന്നു ചലം ഒലിക്കുകയും ചെയ്യും ഇതു ക്രിമിഗ്രന്ഥി എന്ന സന്ധിരോഗമാകുന്നു.

നേത്രസന്ധിഗതരോഗനിദാനം സമാപ്തം.

---

## നേത്രവർത്മഗതരോഗനിദാനം.

---

### ഉത്സംഗലക്ഷണം.

അഭ്യന്തരമുഖീതാമ്രാ ബാഹ്യതോവർത്മനശ്ചയാ
സോത്സംഗോത്സംഗപിടകാ സർവ്വജാസ്ഥൂലകണ്ഡുരാ

## (൬൰) ശിരോരോഗനിദാനം

### പിത്തശിരോരോഗലക്ഷണം.

൩. യസ്യോഷ്ണമംഗാരചിതം യഥൈവ
ഭവേച്ഛിരോ ധൂപ്യതി ചാക്ഷിനാസം
ശീതേന രാത്രൌ ച ഭവേച്ഛമശ്ച
ശിരോഭിതാപസ്സ തു പിത്തകോപാത്.

പിത്തം നിമിത്തമുണ്ടാകുന്ന ശിരോരോഗത്തിന്നു തലയിൽ തീക്കനൽ നിരത്തിയതു പോലെ ചൂടുണ്ടാക, കണ്ണും മൂക്കും പുകയുക, ശീതദ്രവ്യങ്ങളെക്കൊണ്ടു ധാരയിടുകയോ ലേപനംചെയ്കയോ ചെയ്താലും രാത്രിയിലും കുറെ ശാന്തിയുണ്ടാക ഇവയാകുന്നു ലക്ഷണം.

### കഫശിരോരോഗലക്ഷണം.

൪. ശിരോ ഭവേത്തസ്യ കഫോപദിഗ്ദ്ധം
ഗുരുപ്രതിഷ്ടബ്ധമതോ ഹിമഞ്ച
ശൂനാക്ഷികൂടം വദനഞ്ച യസ്യ
ശിരോഭിതാപസ്സ കഫപ്രകോപാത്.

കഫംഹേതുവായിട്ടുണ്ടാകുന്ന ശിരോരോഗത്തിന്റെ ലക്ഷണം ശിരസ്സിൽ കഫംതേച്ചിരിക്കുന്നതായി തോന്നുക, തല കനക്കുകയും സ്തംഭിക്കുകയും തണുക്കുകയുംചെയ്ക, കണ്ണിന്റെ പോളകളും മുഖവും വീങ്ങുക ഇവയാകുന്നു.

### സന്നിപാതശിരോരോഗലക്ഷണം.

൫. ശിരോഭിതാപേ ത്രിതയപ്രവൃത്തേ
സർവ്വാണി ലിംഗാനി സമുദ്ഭവന്തി

സന്നിപാതം നിമിത്തമുണ്ടാകുന്ന ശിരോരോഗത്തിങ്കൽ എല്ലാ ദോഷങ്ങളുടെ ലക്ഷണങ്ങളുമുണ്ടാകും.

### രക്തജശിരോരോഗലക്ഷണം.

രക്താത്മകഃ പിത്തസമാനലിംഗഃ
സ്പർശാസഹത്വം ശിരസോ ഭവേച്ച

രക്തം ഹേതുവായിട്ടുണ്ടാകുന്ന ശിരോരോഗത്തിങ്കൽ പിത്തശിരോരോഗത്തിന്റെ ലക്ഷണങ്ങളുണ്ടാകും. വിശേഷിച്ചും തലയിൽതൊട്ടാൽ സഹിക്കവയ്യാതെയുമിരിക്കും.

### ക്ഷയജശിരോരോഗലക്ഷണം.

൭. അസൃഗ്വസാശ്ലേഷ്മസമീരണാനാം
ശിരോഗതാനാമതിസംക്ഷയേണ
ക്ഷയപ്രവൃത്തശ്ശിരസോഭിതാപഃ
കഷ്ടോ ഭവേദുഗ്രരുജോതിമാത്രം.

൮. സംസ്വേദനച്ഛർദ്ദനധൂമനസ്യൈ
രസൃഗ്വിമോക്ഷൈശ്ച വിവൃദ്ധിമേതി

ശിരസ്സിലുള്ള രക്തവും വസയും കഫവും വായുവും ക്ഷയിക്കഹേതുവായിട്ടു ക്ഷയജമായിരിക്കുന്ന ശിരോരോഗം ഉണ്ടാകുന്നു. ഇവിടെ ശിരസ്സിന്നു ദുസ്സഹമായിരിക്കുന്ന ചൂടും അതിയായ വേദനയുമുണ്ടാകും; വിയർപ്പിക്കുകയോ ഛർദ്ദിപ്പിക്കുകയോ ധൂമപാനംചെയ്യുകയോ നസ്യംചെയ്കയോ രക്തംകളകയോ ചെയ്താൽ ഇതു വളരെ വർദ്ധിച്ചുവരും.

### കൃമിശിരോരോഗലക്ഷണം.

നിസ്തുദ്യതേ യസ്യ ശിരോതിമാത്രം
സംഭക്ഷ്യമാണം സ്ഫുരതീവ ചാന്തഃ

[illegible]. മുയൽച്ചോരപോലെയിരിക്കുന്ന രക്തവും, ചെമ്പരത്തിപ്പൂവുപോലെയിരിക്കുന്ന രക്തവും കഴുകപ്പെട്ട വസ്ത്രത്തിൽ പറ്റാതിരിക്കുന്ന രക്തവും ശുദ്ധരക്തമാകുന്നു.

അസൃഗ്ദരനിദാനം സമാപ്തം.

—

## യോനിവ്യാപന്നിദാനം.

൧. വിംശതിർവ്യാപദോ യോനേർനിർദ്ദിഷ്ടാ രോഗസംഗ്രഹേ
മിഥ്യാചാരേണ താഃ സ്ത്രീണാം പ്രദുഷ്ടേനാർത്തവേന ച

൨. ജായന്തേ ബീജദോഷാച്ച ദൈവാച്ച ശൃണു താഃ പൃഥക്

യോനിയിൽ ഇരുപതു രോഗങ്ങൾ ഉണ്ടെന്നു രോഗസംഗ്രഹത്തിൽ പറയപ്പെട്ടിട്ടുണ്ട്. അവ മിഥ്യാഹാരവിഹാരങ്ങൾകൊണ്ടും വാതാദിദോഷങ്ങളാൽ ദുഷിപ്പിക്കപ്പെട്ട രജസ്സുകൊണ്ടും മാതാപിതാക്കന്മാരുടെ ബീജദോഷംകൊണ്ടും പ്രാക്തനമായിരിക്കുന്ന അധർമ്മംകൊണ്ടും ഉണ്ടാകുന്നതാണ്. അവയെ പ്രത്യേകം കേട്ടാലും.

സഫേനിലമുദാവർത്താ രജഃ കൃച്ഛ്രേണ മുഞ്ചതി

൩. വന്ധ്യാം നഷ്ടാർത്തവാം വിദ്യാദ് വിപ്ലുതാം നിത്യവേദനാം
പരിപ്ലുതായാം ഭവതി ഗ്രാമ്യധർമ്മേണ രുഗ്ഭൃശം.

൪. വാതലാ കർക്കശാ സ്തബ്ധാ ശൂലനിസ്തോദപീഡിതാ
ചതസൃഷ്വപി ചാദ്യാസു ഭവന്ത്യനിലവേദനാഃ.

യാവളൊരുത്തിയുടെ യോനിയിൽനിന്നു നുരയോടുകൂടിയും പണിപ്പെട്ടും ആർത്തവം പോകുന്നു അവൾ ഉദാവർത്തയാകുന്നു. യാവളൊരുത്തിക്ക് ആർത്തവം ഇല്ലാതിരിക്കുന്നു അവൾ വന്ധ്യയാകുന്നു. യാവളൊരുത്തി എല്ലായ്പോഴും വേദനയോടുകൂടിയിരിക്കുന്നു അവൾ വിപ്ലുതയാകുന്നു, യാവളൊരുത്തിക്ക് മൈഥുനംകൊണ്ടു അധികമായി വേദനയുണ്ടാകുന്നു അവൾ പരിപ്ലുതയാകുന്നു. യാവളൊരുത്തിയുടെ യോനി കഠിനമായിട്ടും സ്തംഭിച്ചിട്ടും വേദന കുത്തിനോവു ഇവയാൽ പിടിക്കപ്പെട്ടും ഇരിക്കുന്നു അവൾ വാതലയാകുന്നു. മുൻപെ പറയപ്പെട്ട ഉദാവർത്ത, വന്ധ്യ, വിപ്ലുത, പരിപ്ലുത ഇതു നാലിലും വാതവേദനകൾ ഉണ്ടാകും.

൫. സദാഹം ക്ഷീയതേ രക്തം യസ്യാഃ സാ ലോഹിതക്ഷയാ
സവാതമുദ്ഗിരേദ്ബീജം വാമിനീ രജസാ യുതം

൬. പ്രസ്രംസിനീ സ്രംസതേ ച ക്ഷോഭിതാ ദുഃപ്രജായിനീ
സ്ഥിതം സ്ഥിതം ഹന്തി ഗർഭം പുത്രഘ്നീ രക്തസംക്ഷയാത്

൭. അത്യർത്ഥം പിത്തലാ യോനിർദ്ദാഹപാകജ്വരാന്വിതാ
ചതസൃഷ്വപി ചാദ്യാസു പിത്തലിംഗോച്ഛ്രയോ ഭവേൽ

ദാഹത്തോടും [illegible] യോനിയിൽ രക്തക്ഷയവും ചെയ്താൽ അതിനു ലോഹിതക്ഷയാ എന്നു പേർ. ഗർഭാശയത്തിൽ ചെന്നിരിക്കുന്ന ബീജം ആർത്തവത്തോടും വാതത്തോടുംകൂടി പുറത്തു പോകുന്നു എങ്കിൽ അതിനു വാമിനിയെന്നു പേർ. ചില യോനികൾ സ്ഥാനഭ്രംശമുണ്ടാകും അതിനു പ്രസ്രംസിനി എന്നു പേർ. വാതകോപത്താൽ പ്രസവം ദുഃഖകരമായിരിക്കയും ഉണ്ടാകുന്ന സന്തതികൾ നശിക്കയും രക്തക്ഷയം ഭവിക്കയും ചെയ്താൽ ആ യോനിക്കു പുത്രഘ്നി എന്നു പേർ. ഏറ്റവും ചുട്ടും പഴുപ്പും ജ്വരവും കൂടിയുണ്ടായാൽ അതിനു പിത്തള എന്നു പേർ. മുൻപെ പറയപ്പെട്ട ലോഹിതക്ഷയാ, വാമിനി, പ്രസ്രംസിനി പുത്രഘ്നി ഇതു നാലിനും അധികമായ പിത്തലക്ഷണങ്ങളുണ്ടാകും.

൮. അത്യാനന്ദാ ന സന്തോഷം ഗ്രാമ്യധർമ്മേണ ഗച്ഛതി
കർണ്ണിന്യാം കർണ്ണികാ യോനൗ ശ്ലേഷ്മാസൃഗ്ഭ്യാം പ്രജായതേ

## (൨൩൪) ബാലരോഗനിദാനം

### സ്കന്ദാപസ്മാരലക്ഷണം.

൨൦. നഷ്ടസംജ്ഞോ വമേത്ഫേനം സംജ്ഞാവാനതിരോദിതി
പൂയശോണിതഗന്ധിത്വം സ്കന്ദാപസ്മാരലക്ഷണം.

സ്കന്ദാപസ്മാരം ബാധിച്ചാൽ ബാലൻ ബോധമില്ലാതെ കിടക്കും; നുരഛർദ്ദിക്കും, ബോധമുണ്ടാകുമ്പോൾ അധികമായി കരയും; ആ ശിശുവിന്നു ചലത്തിന്റെയും രക്തത്തിന്റെയും ഗന്ധമുണ്ടാകും.

### ശകുനിഗ്രഹലക്ഷണം.

൨൧. സ്രസ്താംഗോ ഭയചകിതോ വിഹംഗഗന്ധി
സംസ്രാവവ്രണപരിപീഡിതസ്സമന്താൽ
സ്ഫോടൈശ്ച പ്രചിതതനുസ്സദാഹപാകൈ
ർവിജ്ഞേയോ ഭവതി ശിശുഃ ക്ഷതശ്ശകുന്യാ.

പക്ഷിഗ്രഹം ബാധിച്ചാലത്തെ ലക്ഷണം:- ശരീരം തളർന്ന ഭയപ്പെട്ടിരിക്കുക, പക്ഷികളുടെ ഗന്ധമുണ്ടാക, പഴുത്തൊലിക്കുന്ന വ്രണങ്ങളാൽ പീഡിതനായിരിക്ക, ശരീരം മുഴുവനും ചുട്ടുപഴുക്കലുള്ള പൊള്ളകളെക്കൊണ്ടു വ്യാപ്തമായിരിക്കുക ഇവയാകുന്നു.

### രേവതീഗ്രഹലക്ഷണം.

൨൨. വ്രണൈഃ സ്ഫോടൈശ്ചിതം ഗാത്രം പങ്കഗന്ധം സ്രവദസൃക്
ഭിന്നവർച്ചോജ്വരീ ദാഹീ രേവതീഗ്രഹലക്ഷണം.

രേവതീഗ്രഹം പിടിച്ചാലത്തെ ലക്ഷണം വ്രണങ്ങളെക്കൊണ്ടും പൊള്ളകളെക്കൊണ്ടും വ്യാപ്തമായിരിക്കുക, ചളിയുടെ ഗന്ധമുണ്ടാക, രക്തമൊലിക്കുക, മലം അയഞ്ഞുപോക, ജ്വരവും ദാഹവുമുണ്ടാക ഇവയാകുന്നു.

### പൂതനാലക്ഷണം.

൨൩. അതിസാരോ ജ്വരസ്തൃഷ്ണാ തിര്യക്പ്രേക്ഷണരോദനം
നഷ്ടനിദ്രസ്തഥോദ്വിഗ്നോ ഗ്രസ്തഃ പൂതനയാ ശിശുഃ

അതിസാരം, ജ്വരം, തണ്ണീർദാഹം, ചരിച്ചു നോക്കുക, കരക, നിദ്രയില്ലായ്ക, പരവശപ്പെടുക, ഇവയൊക്കെയും പൂതനാഗ്രഹപീഡിതനായ ശിശുവിന്റെ ലക്ഷണമാകുന്നു.

### അന്ധപൂതനാലക്ഷണം.

൨൪. ഛർദ്ദിഃ കാസോ ജ്വരസ്തൃഷ്ണാ വസാഗന്ധോതിരോദനം
സ്തന്യദ്വേഷോതിസാരശ്ച അന്ധപൂതനയാ ഭവേത്.

അന്ധപൂതനാപിടിപെട്ട ശിശുവിന്നു ഛർദ്ദിയും കാസവും ജ്വരവും തണ്ണീർദാഹവും വസയുടെ ഗന്ധവും അതിയായ കരച്ചിലും പാലിൽ വിദ്വേഷവും അതിസാരവുമുണ്ടാകും.

### ശീതപൂതനാഗ്രഹലക്ഷണം.

൨൫. വേപതേ കാസതേ ക്ഷീണോ നേത്രരോഗോ വിഗന്ധിതാ
ഛർദ്യതിസാരയുക്തശ്ച ശീതപൂതനയാ ശിശുഃ

വിറയ്ക്കുക, ചുമയ്ക്കുക, ക്ഷീണിക്കുക, നേത്രരോഗമുണ്ടാക ദുർഗ്ഗന്ധമുണ്ടാക ഛർദ്ദിയുമതിസാരവുമുണ്ടാക ഇവയൊക്കെയും ശീതപൂതനാഗ്രഹം ബാധിച്ചാലുള്ള ലക്ഷണമാകുന്നു.

### മുഖമണ്ഡതികാഗ്രഹലക്ഷണം.

൨൬. പ്രസന്നവർണ്ണവദനസ്സിരാഭിരഭിസംവൃതഃ
മൂത്രഗന്ധീ ബഹ്വാശീ മുഖമണ്ഡതികാഗ്രഹീ

മുഖമണ്ഡതിക എന്ന ഗ്രഹത്തിന്റെ പീഡയിൽ മുഖം പ്രസന്നമായ നിറത്തോടുകൂടിയിരിക്കും. ശരീരം ഞരമ്പുകളാൽ വ്യാപ്തമായിരിക്കും മൂത്രത്തിന്റെ ഗന്ധമുണ്ടാകും വളരെ ഭക്ഷിക്കും.

### നൈഗമേയഗ്രഹലക്ഷണം.

൨൭. ഛർദ്ദിസ്തംഭനകണ്ഠാസ്യശോഷമൂർച്ഛാവിപൂതിതാ
ഊർദ്ധ്വം പ്രേക്ഷ്യ ദശേദ്ദന്താൻനൈഗമേയഗ്രഹം വദേൽ.

ഛർദ്ദി, വിറയൽ, തൊണ്ടയും വായും ഉണങ്ങുക ഇന്ദ്രിയനാശം ദുർഗ്ഗന്ധം മേല്പോട്ടു നോക്കുക പല്ലുകടിക്കുക ഇവയൊക്കെയുള്ളവനു നൈഗമേയ ഗ്രഹത്തിന്റെ പീഡയുണ്ടെന്നറിയണം.

ബാലരോഗനിദാനം സമാപ്തം.

---

## വിഷനിദാനം.

---

൧. സ്ഥാവരംജംഗമംചൈവദ്വിവിധംവിഷമുച്യതേ
മൂലാദ്യാത്മകമാദ്യംസ്യാൽ പരംസർപ്പാദിസംഭവം.

സ്ഥാവരമെന്നും ജംഗമമെന്നും വിഷം രണ്ടുപ്രകാരം പറയപ്പെടുന്നു അവയിൽ മൂലാദിയായവയിൽനിന്നുണ്ടാകുന്ന വിഷം സ്ഥാവരവും സർപ്പാദികളായവയിൽനിന്നുണ്ടാകുന്ന വിഷം ജംഗമവുമാകുന്നു മൂലാദിരൂപമായ വിഷം പത്തുവിധമാകുന്നു എന്നുള്ള സുശ്രുതവാക്യത്തെ ഇവിടെ ചേർക്കുന്നു. "മൂലം പത്രം ഫലം പുഷ്പം ത്വക് ക്ഷീരം സാര ഏവ ച നിര്യാസോ ധാതവശ്ചൈവ കന്ദശ്ച ദശമഃ സ്മൃതഃ" ഇതു: മൂലം, ഇല, കായ്, പൂവ്, തോലി, പാല്, സാരം പശ, ധാതുക്കൾ കിഴങ്ങു ഇവയാകുന്നു പത്തുവിധമായ മൂലാദിവിഷം ഇവയിൽതന്നെയും മൂലവിഷങ്ങൾ എട്ടു പത്രവിഷങ്ങൾ അഞ്ചു ഫലവിഷങ്ങൾ പന്ത്രണ്ടു പുഷ്പവിഷങ്ങൾ അഞ്ചു തോലിവിഷങ്ങൾ ഏഴു ക്ഷീരവിഷങ്ങൾ മൂന്നു ധാതുവിഷങ്ങൾ രണ്ടു കന്ദവിഷങ്ങൾ പതിമൂന്നു ഇങ്ങനെ അൻപത്തഞ്ചു സ്ഥാവരവിഷങ്ങൾ ഉണ്ട്. ഇവയെ വിസ്തരഭയത്താൽ ഇവിടെ എഴുതുന്നില്ല സർപ്പാദിസംഭവമായിരിക്കുന്ന ജംഗമവിഷം കണ്ണു നിശ്വാസം ദന്തം നഖം, മൂത്രം മലം ശുക്ലം ലാലാസ്പർശം ഇങ്ങനെ പതിനാറുവിധമുണ്ട് ഇവയും വിസ്തരഭയത്താൽ സുശ്രുതത്തിൽ നോക്കി അറിഞ്ഞുകൊള്ളണം:

### ജംഗമവിഷസാമാന്യലക്ഷണം.

൨. നിദ്രാംതന്ദ്രാംക്ലമംദാഹം സപാകംരോമഹർഷണം
ശോഫംചൈവാതിസാരഞ്ച കുരുതേജംഗമംവിഷം.

ജംഗമവിഷം ഉറക്കത്തെയും മടിയെയും തളർച്ചയെയും ദാഹത്തെയും പാകത്തെയും രോമഹർഷത്തെയും നീരിനെയും അതിസാരത്തെയും ഉണ്ടാക്കും.

### സ്ഥാവരവിഷസാമാന്യലക്ഷണം.

൩. സ്ഥാവരന്തുജ്വരംഹിക്കാം ദന്തഹർഷംഗളഗ്രഹം
ഫേനച്ഛർദ്ദ്യരുചിശ്വാസം മൂർച്ഛാഞ്ചകുരുതേവിഷം

സ്ഥാവരവിഷം പനി എക്കിൾ, പല്ലുപുളിപ്പ് കഴുത്തിൽ പിടിത്തം പതച്ഛർദ്ദിക്ക അരുചി) ശ്വാസം, ഇന്ദ്രിയനാശം ഇവയെ ഉണ്ടാക്കും

### വിഷംകൊടുക്കുന്നവന്റെ ലക്ഷണം.

൪. ഇംഗിതജ്ഞോമനുഷ്യാണാം വാക്ചേഷ്ടാമുഖവൈകൃതൈഃ
ജാനീയാദ്വിഷദാതാരം മേഭിർല്ലിംഗൈശ്ചബുദ്ധിമാൻ.

൫. നദദാത്യുത്തരംപൃഷ്ടോ വിവക്ഷുർമ്മോഹമേതിച
അപാർത്ഥംബഹുസങ്കീർണ്ണംഭാഷതേചാപിമൂഢവൽ

൬. ഹസത്യകസ്മാൽസ്ഫോടയേ ദംഗുലീർവ്വിലിഖേന്മഹീം
വേപഥുശ്ചാസ്യഭവതി ത്രസ്തശ്ചാന്യോന്യമീക്ഷതേ

